


# കേരള സുന്നികളുടെ
# വിചിത്രവാദങ്ങൾ


മരണാനന്തരം കഴിവ്
വർദ്ധിക്കുന്നു

സൃഷ്ടിയുടെ സർവ്വ കഴിവുകളും

കഴിവുകൾ മരണശേഷം

മരിച്ചവർ കാണുന്നു

മരിച്ചവർ കേൾക്കുന്ന

മരിച്ചവർ സഹായി

മരിച്ചവർ സംസാര

സത്യസന്ദേശം പബ്ലിക്കേഷൻസ്
ചങ്ങലീരി

# 1

# ഖുർആൻ പഠിച്ചാൽ പിഴച്ചുപോകും

വിശുദ്ധ ഖുർആൻ മനുഷ്യ സമൂഹത്തിനു മുഴുവൻ മാർഗ്ഗ ദർശനത്തിനായി അല്ലാഹു അവതരിപ്പിച്ച വേദഗ്രന്ഥമാണ്. അതുകൊണ്ടുതന്നെ അത് ഓരോ മനുഷ്യനും പഠിക്കേണ്ടതുണ്ട്. പ്രത്യേകിച്ച് മുസ്‌ലിംകൾ. അവർ അത് പഠിച്ച് ജീവിതത്തിൽ പകർത്തുന്നതോടൊപ്പം അതിന്റെ ആശയങ്ങൾ മറ്റു മത-സമൂഹങ്ങൾക്ക് എത്തിച്ചുകൊടുക്കേണ്ടതുമുണ്ട്. എന്നാൽ അത് പഠിക്കുന്ന വിഷയത്തിൽ നമ്മുടെ സമൂഹം ഏറെ പിന്നിലാണെന്ന് പറയേണ്ടതില്ലല്ലോ. അതിനുള്ള അടിസ്ഥാന കാരണം 'കേരളസുന്നി'കൾ തന്നെയാണ്. അവർ ഈ വിഷയത്തിലും സമൂഹത്തെ കൂരിരുട്ടിലേക്കാണ് നയിച്ചിരുന്നത് എന്ന് അവരുടെ ചരിത്രം പരിശോധിച്ചാലറിയാം.

ഖുർആനും സുന്നത്തും നേരിട്ടു പഠിച്ചാൽ നമുക്ക് മനസ്സിലാവില്ല, അത് പഠിച്ചാൽ വഴിതെറ്റിപ്പോകും എന്നുവരെ ഈ വിഭാഗം പറഞ്ഞിട്ടുണ്ട്! ഇതാ അവരുടെ ഒരു നേതാവിന്റെ ജീവിച്ചിരിക്കുന്ന വരികൾ തന്നെ കാണുക:

**(തഹ്ദീറുൽ ഇഖ്‌വാൻ മിൻ തർജമതിൽ ഖുർആൻ പേജ്: 16 , ഇ. കെ. ഹസ്സൻ മുസ്‌ല്യാർ)**

تحذير الإخوان من ترجمة القرآن

തഹ്ദീറുൽ ഇഖ്‌വാൻ
മിൻ
തർജമതിൽ ഖുർആൻ

ഖുർആനിന്റെ അർത്ഥങ്ങളും പൊതുജനങ്ങളുമായുള്ള ബന്ധവും

ഖുർആനിൽനിന്നു ഒരായത്തിന്റെയും അർത്ഥം പഠിക്കൽ പൊതുജനങ്ങൾക്ക് നിർബ്ബന്ധമില്ല. ഓതൽ നിർബ്ബന്ധമായത് 'ഫാതിഹ' മാത്രമാണ്. അതും അർത്ഥം പഠിക്കൽ നിർബ്ബന്ധമില്ല. പ്രത്യേക സുന്നത്തുമില്ല. ഓതുന്നതും ചൊല്ലുന്നതുമായ കാര്യങ്ങളിൽ ചിന്തിക്കൽ ഒരു സുന്നത്തായി പെട്ടവയാണ് എന്നു കാണാമെങ്കിൽ തന്നെ അതിന്റെ വിവക്ഷ വിശദീകരണാർത്ഥമല്ല. അറബിയിൽ ഖുതുബ ഓതുന്നവർക്കുണ്ടാവുന്ന അല്ലെങ്കിൽ ഉണ്ടാവേണ്ട ഒ മാ ത്ത മാ ഗ്ര ബോധംപോലെ മാത്രമേ മേൽപറഞ്ഞതിന്നർത്ഥമുള്ളു. ഖുർആനിന്റെ തർജ്ജമ പഠിക്കൽ പൊതുജനങ്ങൾക്ക്

ഈ മുസ്ല്യാർ തന്ന എഴുതുന്നു:

**(തഹ്ദീറുൽ ഇഖ്‌വാൻ മിൻ തർജമതിൽ ഖുർആൻ പേജ്: 34 , ഇ. കെ. ഹസ്സൻ മുസ്ല്യാർ)**




_34_

വ് കേരളത്തിലെ മുൻഗാമികളായ ഒരാളും ചെയ്തിട്ടില്ല. മറിച്ചു, തഫ്സീർ അവലംബിക്കാതെ ഖുർആനിന്ന് നേർക്കുനേരെ അർത്ഥം പറയൽ ആരംഭിച്ചത് വഹ്ഹാബികളും മൗദൂദികളുമാണ്. അതിന്ന് ഖുർആൻ ക്ലാസ് എന്നവർ പേരു വിളിക്കുകയും ചെയ്തു. അതറിഞ്ഞപ്പോൾ സുന്നത്ത് ജമാഅത്തിന്റെ ഉലമാക്കൾ അവരുടെ നേരെ ഖുർആൻ 'ക്ലാസ്സി'ലാക്കിയതാണെന്ന് പുഛരസാരത്തിലായിരുന്നു പറഞ്ഞു പോന്നിരുന്നത്. എന്ന നഗ്നസത്യം മറച്ചുവെക്കാൻ സാദ്ധ്യമല്ല. നിയമങ്ങൾക്കുദാഹരണം ഒന്നോ രണ്ടോ പദങ്ങൾ മാത്രമായിരിക്കും. അത് ആയത്ത് മുഴുവനായി കാണുക അധികമൊന്നും സാധ്യമല്ല. മാത്രമല്ല എന്റെ ഉസ്താദുമാർക്കും പഴയ ആലിമീങ്ങൾ ഖുർആൻ വാക്യങ്ങൾ ഉദാഹരണമായി വരുമ്പോൾ അതിന്റെ വിധി വിവരിച്ചു തരികയല്ലാതെ അർത്ഥം പറയാറില്ല. ചോദിച്ചാൽ തന്നെ അർത്ഥം പറയരുത് പിഴച്ചുപോകുമെന്ന് ഉപദേശിക്കുന്നവരുമായിരുന്നു. സൂക്ഷ്മതയുള്ള ആലിമീങ്ങളെല്ലാം ഒരു തുണ്ടം ആയത്തിന്നോ ഒരു ചെറിയ ആയത്തിന്നോ അർത്ഥം പറയുന്നതിനേക്കാൾ കൂടുതൽ ആ വേദിയിൽ ഇല്ലതാനും. അതു തന്നെയും പദാനുപദം ആയിരുന്നുവെന്ന് സ്വീകരിക്കാൻ നിവൃത്തിയില്ല. രണ്ടാം വേദി, കഴിഞ്ഞു കടന്ന നല്ലവരായ എല്ലാവരും വഅസിന്റെ ആരംഭത്തിൽ ഒരായത്തോതിയശേഷം ഒരു ഹദീസും കുറഞ്ഞ ബൈത്തുകളും ചൊല്ലി വഅസ് ആരംഭിക്കും. ഓതിവെച്ച ആയത്തിന്റെയോ മററു ആയത്തിന്റെയോ തലവാചകം ആവർത്തിച്ചു അതിന്ന് അർത്ഥം പറയുകയും. ഉടനെ അതിനോടു

ചിന്തിക്കുക! എവിടേക്കാണിവർ ഈ സമൂഹത്തെ നയിക്കുന്നത്?! മനുഷ്യസമൂഹത്തിനു മുഴുവൻ സന്മാർഗ്ഗം കാണിക്കാൻ വേണ്ടി അല്ലാഹു അവതരിപ്പിച്ച വിശുദ്ധ ഖുർആൻ പഠിക്കാൻ പാടില്ലത്രെ! പഠിച്ചാൽ പിഴച്ചുപോകും പോലും?! ഒരു മുസ്ലിം നിത്യവും 17 പ്രാവശ്യം നിർബന്ധമായും പാരായണം ചെയ്യേണ്ടുന്ന സൂറഃ ഫാതിഹയുടെ അർത്ഥം പോലും പഠിക്കേണ്ടതില്ലെന്ന്?! വല്ലാത്ത വിചിത്ര വാദം തന്നെ! ഇവർക്ക് ഇസ്ലാമിന്റെ പേരിൽ അറിയപ്പെടാൻ എന്ത് അർഹതയാണുള്ളത്?!

## 2

# തിരുസുന്നത്ത് അംഗീകരിക്കാൻ പാടില്ല

ഒന്നാം പ്രമാണമായ വിശുദ്ധ ഖുർആനിന്റെ അവസ്ഥ നാം മനസ്സിലാക്കി. എന്നാൽ അതിനേക്കാൾ മോശമായാണ് രണ്ടാം പ്രമാണമായ തിരുസുന്നത്തിനേയും ഇവർ കാണുന്നത്! ഇവരുടെ ഒരു ആധികാരിക പണ്ഡിതന്റെ വരികൾ ഉദ്ധരിക്കുന്നത് കാണുക;

**(മദ്ഹബുകളും ഇമാമുകളും ഹ്രസ്വ പഠനം പേജ്: 10, നെല്ലിക്കുത്ത് ഇസ്മാഈൽ മുസ്ല്യാർ)**




ഇമാം സ്വാവി പറയുന്നു: നാല് മദ്ഹബുകളല്ലാത്തതിനെ അനുഗമിക്കൽ ജാഇസല്ല, അതൊരുപക്ഷെ സഹാബത്തിന്റെ വാക്കിനോടും സഹീഹായ ഹദീസിനോടും ഒത്തു കണ്ടാലും ശരി. നാലു മദ്ഹബുകൾക്കപ്പുറം ചവിട്ടുന്നവൻ വഴിതെററിയവനും തെററിക്കുന്നവനുമത്രെ. ചിലപ്പോൾ ഈ വേല കുഫ്റിലെത്തിക്കും. കാരണം ഖുർആൻ ഹദീസിന്റെ ഉപരിതല സാരം കൊണ്ട് പിടിച്ചുനിൽക്കൽ കുഫ്റിന്റെ അടിക്കല്ലുകളിലൊന്നാണ്";

(സ്വാവി, 3.9)

നോക്കൂ, നബി(സ)യുടെ വാക്കുകളേക്കാൾ പ്രാധാന്യവും പ്രാമാണികതയും നൽകേണ്ടത് പിൽക്കാലത്തുടലെടുത്ത മദ്ഹബുകൾക്കാണത്രെ! നബി(സ)യുടെ വ്യക്തമായ സുന്നത്തുകൾക്ക് എതിരായി മദ്ഹബിൽ കണ്ടാലും സുന്നത്ത് മാറ്റിവെച്ച് മദ്ഹബിലേക്ക് മടങ്ങണമെന്ന്?! അങ്ങനെ രണ്ടാം പ്രമാണമായ 'സുന്നത്തി'നേയും ഇവർ ചവറ്റുകൊട്ടയിലേക്കെറിയുകയാണ് ചെയ്തിരിക്കുന്നത്!



# മരണപ്പെട്ടവർക്ക് ഓടാനും ചാടാനും കഴിയും

മരണം ഒരു വിശ്രമമാണെന്നും മരിച്ചവർ എല്ലാ ചലനങ്ങളുമറ്റ് ഒരു ഭാഗത്ത് ഒതുങ്ങിക്കിടക്കുകയാണ് ചെയ്യുക എന്നും തെളിവുദ്ധരിച്ച് സമർത്ഥിക്കേണ്ടതില്ല. ചെറിയ കുട്ടികൾക്കുപോലും അതറിയാം. അതുകൊണ്ടാണല്ലോ നാം അവരെ വഹിച്ചുകൊണ്ടു പോവുകയും മറമാടുകയും ചെയ്യുന്നത്. എന്നാൽ, ഈ പച്ചപ്പരമാർത്ഥവും അംഗീകരിക്കാത്തവരാണ് 'കേരളസുന്നി'കൾ! അവരുടെ വിശ്വാസപ്രകാരം മരണപ്പെട്ടവർക്ക് കഴിവ് വർദ്ധിക്കുകയാണ് ചെയ്യുന്നത്! എത്രത്തോളമെന്നാൽ, അവർക്ക് ഓടാനും ചാടാനും സംവദിക്കാനുമെല്ലാം സാധിക്കുമത്രെ?! ഇതാ അവരുടെ വരികൾ കാണുക:

**(നബിദിനവും പ്രവാചക സവിശേഷതകളും പേ: 99, പ്രസാധനം: സുന്നി യുവജന സംഘം)**




## മരണാനന്തരം കഴിവ് വർദ്ധിക്കുന്നു

മരണാനന്തരം മനുഷ്യന്റെ സർവ്വ കഴിവുകളും നശിക്കുന്നു എന്നത് മുശ്രിക്കുകളുടെ വാദമാണ്. അത് തന്നെയാണ് മുജാഹിദു കളുടെയും വാദം. എന്നാൽ മരണാനന്തരം മനുഷ്യന്റെ കഴിവ് നശിക്കുകയല്ല വർദ്ധിക്കുകയാണ് ചെയ്യുന്നത്. ഇതിന്ന് ഖുർആനിലും ഹദീസിലും ധാരാളം തെളിവുകളുണ്ട്. മാത്രമല്ല മരണപ്പെട്ട മുഅ്മിനീങ്ങളുടെ ആത്മാക്കൾക്ക് മരണത്തിനു മുമ്പുള്ളതിനേക്കാൾ എത്രയോ ഇരട്ടി കഴിവ് വർദ്ധിക്കുന്നു. ഇതാണ് ഇസ്‌ലാമിന്റെ ആശയം.

ഒരു സഖാഫി എഴുതുന്നു:

(ഇസ്ലാമിക ആദർശ ഡയറി, ഇസ്സുദ്ദീൻ കാമിൽ സഖാഫി)






ചിന്തിക്കുക! മരണപ്പെട്ടവരെ കുറിച്ചുള്ള ഇവരുടെ വിശ്വാസത്തിന്റെ ഒരു ഏക ദേശ ചിത്രമാണിത്. അപ്പോൾ ഇവരുടെ വിശ്വാസ പ്രകാരം മരിച്ചവരെ മറവ് ചെയ്യാൻ പാടില്ല. കാരണം ഓടാനും ചാടാനും കാണാനും കേൾക്കാനുമെല്ലാം കഴിവുള്ള ഒരാളെ മറവ് ചെയ്യൽ ക്രിമിനൽ കുറ്റമല്ലേ?! വല്ലാത്തൊരു വിശ്വാസം തന്നെ! അതും ഇസ്ലാമിന്റെ പേരിൽ!!





# 4

# മരണപ്പെട്ടവൻ സ്വയം കുളിച്ചാൽ..?!

മരണപ്പെട്ടവരുടെ കഴിവുകൾ മറമാടുന്നതിനുമുമ്പ് തന്നെ പ്രകടമാകുന്നത് കാണുക:

**(ആധുനിക പ്രശ്നങ്ങൾ ഫിഖ്ഹിലൂടെ: 2 – 67, ഹുസൈൻ കാമിലി ഓമച്ചപ്പുഴ)**




## മരണപ്പെട്ടവൻ സ്വയം കുളിച്ചാൽ....?

മുസ്‌ലിം മരണപ്പെട്ടാൽ അയാളെ കുളിപ്പിക്കലും അനന്തര കർമങ്ങൾ നിർവഹിക്കലും മഹല്ലുകാർക്ക് "ഫർള്കിഫാ" യാണ്. എങ്കിൽ കറാമത്തു മുഖേനയോ മറ്റോ മരണപ്പെട്ടവൻ തന്നെ, തന്റെ മയ്യിത്ത് കുളിപ്പിക്കുന്ന ഒരു രംഗമുണ്ടായാൽ അയാളെ മഹല്ലുകാർ വീണ്ടും കുളിപ്പിക്കേണ്ടതുണ്ടോ? ഇങ്ങനെ സംഭവിക്കില്ലന്നാരു പറഞ്ഞു? സംഭവിച്ചിട്ടുണ്ടെന്നതാണ് ചരിത്ര ദർശനം. "ഇമാം അഹ്മദുൽ ബദവി"(റ) മരണപ്പെട്ട ശേഷം അദ്ദേഹം സ്വയം കുളിച്ചെന്നു ചില ചരിത്ര ഗ്രന്ഥ ങ്ങളിൽ ഉദ്ധരിക്കപ്പെട്ടിട്ടുണ്ട്. കറാമത്തിന്റെ കഴിവിനു പരിധിയും അളവു കോലുമില്ലല്ലോ? "ശർവാനി" പറയുന്നു:

لوغسل الميت نفسه كرامة فهل يكفي لايبعد انه يكفي والايقال المخاطب بالغرض غيره لجواز انه انما خوطب بذلك غيره لعجزه فاذاتى به كرامة كفى. [شروانى ٩٨/٣]

"ഒരാളുടെ മയ്യിത്തിനെ മരിച്ച പ്രസ്തുത വ്യക്തി തന്നെ കറാമത്തായി കുളിപ്പിച്ചാൽ അതു കൊണ്ട് മയ്യിത്ത് കുളിപ്പിക്കുക എന്ന ഫർള് വീടുമെന്ന വസ്തുത വിദൂരമല്ല. മരണശേഷം കുളി സ്വയം നിർവഹിക്കാൻ സാധാരണയിൽ സാധ്യമല്ലാത്തതു കൊണ്ടാണ് മയ്യിത്തിനെ കുളിപ്പിക്കണമെന്ന ശാസന മറ്റുള്ളവർക്ക് ബാധകമായത്. അപ്പോൾ കറാമത്തായി കുളിച്ചാൽ അതുമതി (ശർവാനി:3/98)

മയ്യിത്തിനെ കുളിപ്പിക്കൽ ശരീഅത്തിനു വിധേയരായവരുടെ ബാധ്യതയായതുകൊണ്ട് ഈ കുളി മതിയാവില്ലെന്ന പക്ഷത്തിനും ബലമുണ്ട്

# 5

# അല്ലാഹുവിന്റെ അതേ കഴിവുകൾ സൃഷ്ടികൾക്കുമുണ്ട്

**അ**ല്ലാഹുവിനെപോലെ ഒന്നുമില്ലെന്നും (സൂറഃ ശൂറാ- 11, സൂറഃ ഇഖ്ലാസ്: 4) അവനെ മറ്റുള്ളവരുമായി താരതമ്യപ്പെടുത്തരുതെന്നും (സൂറഃ നഹ്ൽ- 16) ഇസ്ലാം പഠിപ്പിക്കുന്നു. എന്നാൽ അല്ലാഹുവിന്റെ കഴിവുകൾ അതേഅർത്ഥത്തിൽതന്നെ സൃഷ്ടികൾക്കും ആരോപിക്കുന്നവരാണ് 'കേരളസുന്നി'കൾ! അവരുടെ തുല്യതയില്ലാത്ത ചില ശിർക്കൻ വരികൾ കാണുക:

**(സംസ്ഥാന എസ്.വൈ.എസ് കമ്മിറ്റി പ്രസിദ്ധീകരിച്ച വലിയുല്ലാഹി സി.എം സ്മരണിക പേ: 32)**




ഇഷ്ട ദാസന്റെ കണ്ണും കാതും കൈയ്യും കാലും ഞാനാകുമെന്നു അല്ലാഹു ഖുദ്സിയായ ഹദീസിലൂടെപറഞ്ഞതുനാംനേരത്തെ മനസ്സിലാക്കിയിട്ടുണ്ട്. അല്ലാഹു കേൾക്കുന്നതു പോലെ കേൾക്കുകയും കാണുകയും പ്രവർത്തിക്കുകയും ചെയ്യുക എന്നാണ് ഇതിന്റെ വിവക്ഷയെന്നു പണ്ഡിതന്മാർ വിവരിച്ചിട്ടുണ്ട്. അസാധാരണമായ കേൾവിയും കാഴ്ചയും സിദ്ധിക്കുന്നത് ഒരേഒരു ശരീരത്തിലെ അവയവങ്ങൾ കൊണ്ടു തന്നെയാകണമെന്നില്ല. ശരീരവർദ്ധനവിലൂടെ നൽകപ്പെടുന്ന വർദ്ധിച്ച അവയവങ്ങളിലൂടെയും ആകാം. ഈ വീക്ഷണകോണിലൂടെ നോക്കുമ്പോൾ ഔലിയാഇന്റെ ശരീരവർദ്ധനവ് എന്നഅനുഭവത്തിന് ഈഹദീസും ഉപോൽബലകമാണ്. "നബി(സ) നിസ്കരിക്കുന്നതായികാണാൻ ആഗ്രഹിക്കുന്നവർ അങ്ങനെയും ഉറങ്ങുന്നതായികാണാൻ ആഗ്രഹിക്കുന്നവർ അങ്ങനെയും നബി(സ) യെ കാണുമായിരുന്നു".

**(ബൾബ് പേ: 57, സി.കെ. മുഹമ്മദ് ബാഖവി)**




ക്കുക തന്നെചെയ്തു. നിവൃത്തിയില്ലാതെ ആയപ്പോൾ ശൈഖവർകളുടെ വാക്ക് യുവാവിനെ കേൾപ്പിച്ചു. യുവാവാകട്ടെ സസന്തോഷം ശൈഖവർകളുടെ അഭിപ്രായം ശരിവെക്കുകയും ശൈഖിന്റെയും ഇസ്ലാമിന്റെയും മഹത്വം പരീക്ഷിച്ചറിയാൻ വേണ്ടി മുസ്ലിം വേഷമണിഞ്ഞു വന്നതാണെന്ന സമ്മതിക്കുകയും ചെയ്തു. അനന്തരം അദ്ദേഹം ഇസ്ലാം സ്വീകരിച്ചു. ഇത്തരം ഉദാഹരണങ്ങൾ മഹാന്മാരായ അനേകവെന്മാർ അവരുടെ ഗ്രന്ഥങ്ങളിൽ വിവരിച്ചിട്ടുണ്ട്. ഇതിൽനിന്നെല്ലാം മനസ്സിലാകുന്നത് മനുഷ്യന്റെ അറിവിന് അല്ലാഹുവിന്റേത് പോലെ പരിധിയും മറയും ഇല്ലെന്നാണ്. കാരണം അല്ലാഹുവിന്റെ അറിവിൽനിന്ന് വിതരണം ചെയ്യപ്പെട്ടതാണ് അവയെല്ലാം തന്നെ.

(ഇസ്തിഗാസ പേ: 39, സുലൈമാൻ സഖാഫി മാളിയേക്കൽ)




മഴ ലഭിക്കാൻ ഒരാൾ വരുണനോട് തേടിയാൽ എന്താണ് ഇസ്‌ലാമിന്റെ വിധി. ഇത് അമുസ്‌ലിംകളുടെ ആരാധനാരീതിയായതിനാൽ പ്രത്യക്ഷത്തിൽ അവൻ കാഫിറാണെന്ന് വിധിക്കപ്പെടും. അതേ സമയം അവൻ ഈമാൻ നിറഞ്ഞ മനസ്സുമായി മറ്റെന്തോ സാഹചര്യത്തിൽ അങ്ങനെ തേടിയതാണെങ്കിൽ അല്ലാഹുവിന്റെ അടുക്കൽ അവൻ കാഫിറാവുകയില്ല. നമുക്കു പക്ഷെ, പ്രത്യക്ഷ പ്രവർത്തനങ്ങളെ നോക്കി മാത്രമേ വിധിക്കാനാവുകയുള്ളൂവെന്നതിനാൽ അവൻ കാഫിറായി മുദ്ര കുത്തപ്പെടുമെന്ന് മാത്രം. മഴ ലഭിക്കാൻ ഒരാൾ ജാറത്തിലെ ശൈഖിനോട് തേടിയാൽ അവൻ പ്രത്യക്ഷത്തിൽ പോലും കാഫിറായി വിധിക്കപ്പെടുകയില്ല. ഔലിയാഇനോട് സഹായം തേടൽ (അമുസ്‌ലിം) ആരാധനാരീതിയല്ലെന്നതാണ് കാരണം. ഇവിടെ അവൻ മുശ്‌രിക്കാകണമെങ്കിൽ സഹായം തേടപ്പെടുന്ന വലിയ്യ് സ്വയം പര്യാപ്തനാണെന്നോ റബ്ബാ

(സമ്പൂർണ്ണ മുഹ്‌യിദ്ദീൻ മാല വ്യാഖ്യാനം പേ: 324 മുസ്തഫാ ഫൈസി)




## സഹായം

بَلّٰى نِلَتِنْـتُمْ يَرْتّْ وِمْنُوْرْكْ     بَايْكُوْدَا اُتِّرَمْ چِيّْمْ ڃَانّْوْوَرْ

'ബല്ലെ നിലത്തിന്നും എന്നെ വിളിപ്പോർക്ക്,
ബായ്കൂടാ ഉത്തിരം ചെയ്യും ഞാനെന്നോവർ'

(വല്ല സ്ഥലത്തുനിന്നും എന്നോട് സഹായം ചോദിക്കുന്നവന് വായ്കൂടും മുമ്പ് (വേഗത്തിൽ) ഞാൻ സഹായം എത്തിക്കും എന്ന് ശൈഖവർകൾ പറഞ്ഞു).

(ഖുതുബിയ്യത്ത് പരിഭാഷയും വിശദീകരണവും പേ: 10, പാറന്നൂർ മുഹ്‌യിദ്ദീൻകുട്ടി മുസ്‌ല്യാർ)




يَا قُطْبَ اَهْلِ السَّمَا وَالْاَرْضِ غَوْثُهُمَا     يَا فَيْضَ عَيْنَيْ وُجُودَيْهِمْ وَغَيْثَهُمَا

يَا ابْنَ الْعَلِيَّيْنِ قَدْ اَحْرَزْتَ اِرْثَهُمَا     يَا خَيْرَ مَنْ كَانَ يُدْعَى مُحْيِ الدِّيْنِ

*(സാരം: ആകാശ ഭൂമിയുടെ ഖുതുബും (കേന്ദ്ര ബിന്ദു) ഗൗസുമായ മഹാനവർകളെ! ആകാശ ലോകത്തും ഭൂമി ലോകത്തുമുള്ളവർക്ക് ഉപകാര പ്രദമായ അരുവിയും മഴയും വെള്ളവും ഒഴുക്കുന്ന മഹാനെ! ഉന്നതരായ രണ്ടു വ്യക്തികളുടെ (നബി(സ)യുടെയും ഫാതിമ ബീവി(റ)യുടെ ഭർത്താവായ അലിയ്യ്(റ)യുടെയും) മകനെ! ഇരുവരുടെയും അനന്തര സ്വത്ത് (ഇൽമ്) അങ്ങ് സംഭരിച്ചിരിക്കുന്നു. വിളിക്കപ്പെടുന്നവരിൽ വെച്ച് ഏറ്റവും മെച്ചപ്പെട്ട മുഹ്‌യിദ്ദീൻ ശൈഖ് തങ്ങളെ!)*

നോക്കൂ, അല്ലാഹുവിന്റേയും ഔലിയാക്കളുടേയും കഴിവുകളെ തുല്യപ്പെടുത്തുന്ന, ലോകത്ത് ഒരിക്കലും തുല്യത കാണാത്ത കടുത്ത ശിർക്കിന്റെ വരികളാണല്ലോ മുകളിൽ നാം വായിച്ചത്! ഇതെല്ലാം എഴുതിവിട്ടിട്ടുള്ളത് കേരളത്തിലെ അറിയപ്പെടുന്ന മുസ്‌ല്യാക്കന്മാരാണെന്നതും അവരുടെ സ്വന്തം പ്രസിദ്ധീകരണങ്ങളിലൂടെയാണെന്നതും പ്രത്യേകം ശ്രദ്ധിക്കുക.



# 6

# അദ്വൈതം ഇസ്‌ലാമിന്റെ പേരിൽ

ഈലോകത്തുള്ള സകല സൃഷ്ടി ചരാചരങ്ങളും ദൈവമാണ് എന്ന പിഴച്ച ഹൈന്ദവവിശ്വാസം അതേ അർത്ഥത്തിലും സ്വഭാവത്തിലും ഇസ്‌ലാമിന്റെ പേരിൽ അവതരിപ്പിക്കുകയാണ് ചില മുസ്‌ല്യാക്കന്മാർ ചെയ്യുന്നത്.

'സുന്നി സാഹിത്യ തറവാട്ടിലെ കാവലാൾ' എന്ന് എസ്.എസ്.എഫിന്റെ മുഖപത്രം രിസാല വാരിക പരിചയപ്പെടുത്തിയ കെ.വി. മുഹമ്മദ് മുസ്‌ല്യാർ പന്താവൂർ, ഇവരുടെ ഒരു ഔലിയയുടെ ദിക്റുകളുദ്ധരിക്കുന്നത് കാണുക:

**(അജ്മീർ ഫക്കീർ ബീരാൻ ഔലിയ ഉപ്പാപ്പ ചരിത്രം പേജ്: 10)**




10 ബീരാൻ ഔലിയപ്പാപ്പ (റ)

കാര്യമൊന്നും അനങ്ങാനോ, അടങ്ങാനോ അല്ലാഹുവിന്റെ ഖുദ്റത്തും, 'ഇറാദത്തു'മില്ലാതെ സാധ്യമല്ലെന്നു പറയുന്നത്. നമുക്ക് വിരലൊന്നനക്കണമെങ്കിൽ അല്ലാഹു ശക്തി നൽകണം. പോരാ വിരലനങ്ങാൻ അല്ലാഹു ഉദ്ദേശിക്കുകകൂടി വേണം. ഇല്ലെങ്കിൽ സംഗതി നടക്കില്ല. കാരണം, അല്ലാഹുവിന്നല്ലാതെ കഴിവും വേണ്ടുകയും ഇല്ല. അല്ലാഹു അല്ലാതെ യാതൊന്നും ഇല്ലാത്ത ഫലം തന്നെയാണിത്. അതാണ് 'ലാ മൗജൂദ, ഇല്ലല്ലാ'ക്കർത്ഥം. അതുതന്നെയാണ് — ഹാ, ഹീ, ഹു, ഹം — അല്ലാഹ്'.

'ലാ, കണ്ണ്, ഇല്ലല്ലാഹ്'
'ലാ, മൂക്ക ഇല്ലല്ലാഹ്'
'ലാ, കയ്യ്, ഇല്ലല്ലാഹ്'
'ലാ, കാല, ഇല്ലല്ലാഹ്'
'ലാ, ഖൽബ, ഇല്ലല്ലാഹ്'
'ലാ, അർള, ഇല്ലല്ലാഹ്',
'ലാ, സമാഅ, ഇല്ലല്ലാഹ്'
'ലാ, നുജൂമ, ഇല്ലല്ലാഹ്'
'ലാ, ശംസ, ഇല്ലല്ലാഹ്'
'ലാ, ഖമറ, ഇല്ലല്ലാഹ്'
'ലാ, ശജറ, ഇല്ലല്ലാഹ്'
'ലാ, ഹജറ, ഇല്ലല്ലാഹ്'
'ലാ, അർശ, ഇല്ലല്ലാ'
'ലാ, കുർസ, ഇല്ലല്ലാ'
'ലാ, ഫർസ, ഇല്ലല്ലാ'
'ലാ, ഇൻസ, ഇല്ലല്ലാ'

(അജ്മീർ ഫക്കീർ ബീരാൻ ഔലിയ ഉപ്പാപ്പ ചരിത്രം പേജ്: 116)




**ലാ, പുത്രൻ, ഇല്ലല്ലാഹ്!**
**ലാ, ബാപ്പ, ഇല്ലല്ലാഹ്!**
**ലാ, ഉമ്മ, ഇല്ലല്ലാഹ്!**

ഉപ്പാപ്പ മൈതാനിയിലെ ദിക്റും, മൗലിദും, സദ്യയും കഴിഞ്ഞു പന്തലിൽ വിശ്രമിക്കുകയാണ്. കുള്ളത്തൂരാണന്നു ദിക്ർ നടന്നത്. ജനങ്ങളെല്ലാം പിരിഞ്ഞിരിക്കുന്നു. പല നാട്ടുകാരായ അഞ്ചാറുപിള്ളേർ മാത്രം ഉപ്പാപ്പാനെ പരിചരിച്ചു കൂടെത്തന്നെയുണ്ട്. പന്തലിൽ അവരുടെ ബഹളമാണ്. ഉപ്പാപ്പാക്കു ഒരു സ്വൈരവും കൊടുക്കില്ല. പക്ഷേ പിള്ളേരു ഭൂമിയുടെ വട്ടക്കണ്ണി പിടിച്ചു കലക്കിയാലും ഉപ്പാപ്പാക്ക് ദേഷ്യ

(വഹ്ദത്തുമാല വ്യാഖ്യാനം പേജ്: 1/42, കെ. വി. മുഹമ്മദ് മുസ്ല്യാർ)




ഈ മടക്കം പൂർത്തിയായി പരമസത്തയിൽ 'ഫനാ' പ്രാപിച്ച്, 'ബഖാ'യെന്ന അനശ്വരതത്തിലേക്കു പുനരുത്ഥാനം ചെയ്യുന്ന മനുഷ്യൻ സമ്പൂർണ്ണനായിക്കഴിഞ്ഞു. അയാളാണ് 'ഇൻസാൻകാമി'ലെന്ന വിരാട പുരുഷൻ. അല്ലാഹുവിന്റെ 'മള്ഹർ' (ദർപ്പണം) ആയി അയാൾ മാറുന്നു. അയാളെ വിളിച്ചാൽ അല്ലാഹു വിളികേൾക്കും. അല്ലാഹുവിനെ വിളിച്ചാൽ അയാളും വിളികേൾക്കും. അതാണ് 'ഗൗസുൽ അഅ്ളം' പറഞ്ഞത്:

''വല്ല നിലത്തിന്നും എന്നെ വിളിപ്പോർക്ക്
വായ്ക്കുത്തരം ചെയ്യും ഞാനെന്നോവർ.''

(മുഹ്‌യിദ്ദീൻമാല)

ഏതു നാട്ടിൽ നിന്നെ വിളിച്ചാലും ഞാൻ ഉടനെ ഉത്തരം ചെയ്യുമെന്നർഥം. കാരണം ഗൗസുൽ അഅ്ളമിനെ വിളിച്ചാൽ ഉത്തരം ചെയ്യുന്നതു അല്ലാഹുവാണ്. അല്ലാഹുവിനെ വിളിച്ചാൽ ഉത്തരം ചെയ്യുന്നതു ഗൗസുൽ അഅ്ളമാണ്. പിന്നെന്തു പ്രയാസം? ഇതിലൊക്കെ അത്ഭുതം തോന്നുന്നതു ആർക്കാണെന്നോ? ഇതിന്റെ സാരം തീരെ പരിചയമില്ലാത്തവർക്ക്. അതിന്നവരെ കുറ്റം പറഞ്ഞിട്ടു കാര്യമില്ലല്ലോ.

ഇനി ചിന്തിക്കുക, ലോക ചരിത്രത്തിൽ തന്നെ ആരും പറയാൻ ധൈര്യപ്പെട്ടിട്ടില്ലാത്ത കടുത്ത ശിർക്കൻ വിശ്വാസങ്ങളല്ലെ ഇസ്ലാമിന്റെ പേരിൽ ആധുനിക മുസ്ല്യാക്കൻമാർ, മേൽ വരികളിലൂടെ സമൂഹത്തെ പഠിപ്പിക്കുന്നത്! അല്ലാഹുവിന്റെ വിശേഷണങ്ങൾ സൃഷ്ടികൾക്ക് വകവെച്ചുകൊടുക്കുക എന്ന കടുത്ത അപരാധം മാത്രമല്ല ഇതിലൂടെ ഇവർ ചെയ്തിരിക്കുന്നത്! അല്ലാഹുവും ഔലിയാക്കളും ഒന്നുതന്നെയാണ് എന്ന, ലോക ചരിത്രത്തിൽ തന്നെ ഒരാളും പറയാൻ ധൈര്യപ്പെടാത്ത മൂർച്ചയുള്ള ശിർക്കും കുഫ്റുമാണ് പച്ച മലയാളത്തിൽ എഴുതിവിട്ടിട്ടുള്ളത്. എന്നിട്ട് ഇവരാണത്ര യഥാർത്ഥ അഹ്‌ലുസ്സുന്നത്തുകാർ?! ഇതിനെ എതിർക്കുന്നവർ പുത്തൻവാദികളും?!

# 7

# മരണപ്പെട്ടു പോയവരോട് പ്രാർത്ഥിക്കാം

**പ്രാ**ർത്ഥനകളഖിലവും നമ്മെ സൃഷ്ടിച്ച് പരിപാലിക്കുന്ന അല്ലാഹുവിനോടു മാത്രമേ പാടുള്ളൂ. ഇക്കാര്യം വിശുദ്ധ ഖുർആനും തിരുസുന്നത്തും ആണയിട്ട് പഠിപ്പിച്ചിട്ടുണ്ട്. എന്നാൽ ഈ അടിസ്ഥാനപരമായ സത്യവും അംഗീകരിക്കാത്തവരാണ് കേരളസുന്നികൾ! അവർ പറയുന്നത് അല്ലാഹുവല്ലാത്തവരേയും വിളിച്ച് പ്രാർത്ഥിക്കാം എന്നാണ്. അവരുടെ വരികൾ കാണുക:

**(ഫതാവാ മുഹ്‌യിസ്സുന്ന പേജ്: 2/38, പൊന്മള അബ്ദുൽ ഖാദിർ മുസ്ല്യാർ. കാന്തപുരം സുന്നി)**




ചോദ്യം 3: മുഹ്‌യിദ്ദീൻ ശൈഖെ രക്ഷിക്കണെ, ബദ്‌രീങ്ങളെ കാക്കണെ എന്നിങ്ങനെ മരിച്ചു പോയവരെ വിളിച്ച് പ്രാർത്ഥിക്കുന്നത് അനുവദനീയമാണോ? അനുവദനീയമാണെങ്കിൽ വിശുദ്ധ ഖുർആനിലോ സ്വഹീഹായ ഹദീസിലോ അങ്ങനെ പറഞ്ഞിട്ടുണ്ടോ? ഉണ്ടെങ്കിൽ ആ ആയത്തോ ഹദീസോ വ്യക്തമാക്കാമോ?

ഉത്തരം: അനുവദനീയമാണ്. ഖുർആനിലും ഹദീസിലും ഇത് പറഞ്ഞിട്ടുമുണ്ട്.

**(ചന്ദ്രിക ദിനപത്രം 1996 ഒക്ടോബർ 27, നാട്ടിക മൂസ മുസ്ല്യാർ. ഔദ്യോഗിക സമസ്ത)**




സുന്നി, മുജാഹിദ്, ജമാഅത്ത് വിഭാഗങ്ങൾ തമ്മിലുള്ള ആശയ സംവാദം കുറിക്കുന്നതായിരുന്നു ചോദ്യശരങ്ങൾ. വെള്ളിയാഴ്ച ഖുതുബ മലയാളീകരണം, സ്ത്രീകളുടെ പള്ളി പ്രവേശനം, ആണ്ട് നേർച്ച, ഇസ്തിഗാസ തുടങ്ങി സ്ത്രീധന അനാചാരങ്ങളും മഖ്ബറകൾ നിർമ്മിക്കലും വരെ ചോദ്യങ്ങളായെത്തി. സുന്നി യുവജന സംഘം സംസ്ഥാന ജോയിന്റ് സെക്രട്ടറി നാട്ടിക വി. മൂസ മുസ്ല്യാരാണ് ചോദ്യങ്ങൾക്ക് മറുപടി നൽകിയത്.

മരിച്ചു പോയവരെ വിളിച്ചു പ്രാർത്ഥിക്കാമോ?. ആകാമെന്നായിരുന്നു ഉത്തരം. ആത്മാക്കൾക്ക് ശരീരത്തേക്കാൾ സ്വാതന്ത്ര്യമുണ്ട്. ജീവിച്ചിരിക്കുന്നവരേക്കാൾ മരിച്ചുപോയ മഹാത്മാക്കൾക്ക് കഴിവുണ്ടാകും. ദൈവത്തെ മാത്രം ആരാധിക്കുകയും ദൈവത്തോട് മാത്രം സഹായം തേടുകയും ചെയ്യുകയെന്ന് ഖുർആൻ പറയുന്നു. എന്നാൽ ദൈവാശ്രയത്തിനു വിധേയമായി മഹാത്മാരോട് ഇട തേടുന്നതിൽ തെറ്റില്ലെന്ന് മൂസ മുസ്ല്യാർ പറഞ്ഞു. സഹാബികൾ റൗളയിൽ ചെന്ന് പ്രവാചകനോട് ഇട ചോദിച്ചിട്ടുണ്ട്.

**(നുസ്രത്തുൽ അനാം മാസിക, സംസ്ഥാന കേരള ജംഇയ്യത്തുൽ ഉലമ മുഖപത്രം പേജ് 23, 1993 ഒക്ടോബർ)**




ഉ: ആരും പറയാത്ത ശിർക്ക് തെളിയിക്കാൻ ആരെയാണു വെല്ലുവിളിക്കുന്നത്? സുന്നികൾ മഹാത്മാക്കളുടെ ഖബർ സന്ദർശന വേളയിൽ അവരോട് നേരിട്ട് ഇസ്തിഗാസ (പ്രാർത്ഥന) നടത്തുക തന്നെ ചെയ്യാറുണ്ട്. അതും ശിർക്കോ പാപമോ അല്ല. ഇതു തുറന്നു പറയുന്നതിൽ എന്താണിത്ര പേടിക്കാൻ? ഖബറാളികൾക്കു വേണ്ടി പ്രാർത്ഥിക്കൽ മാത്രമല്ല, ഖബറാളികളോടു പ്രാർത്ഥിക്കുന്നതും ശിർക്കാണെന്ന് ആർക്കും തെളിയിക്കാനാവില്ല. ഇതാണ് സുന്നീ വിശ്വാസം.



8

# അസ്തമിച്ച സൂര്യൻ തിരിച്ചു വന്നാൽ..?!

**ഹൗ!** ഇങ്ങനെയൊക്കെ പറയുമോ? എന്ന് ചിന്തിക്കുന്നവരുണ്ടാകും. എന്നാൽ ഇത്രയല്ല, അതിലധികവും ഇവർ പറഞ്ഞിട്ടുണ്ട്. ഇതാ കാന്തപരം സുന്നികളുടെ പണ്ഡിതസംഘടനയുടെ സെക്രട്ടറിയായ പൊന്മള മുസ്ല്യാരുടെ അവതാരികയോടെ ഒരു സഖാഫി എഴുതുന്നത് കാണുക:

**(ആധുനിക പ്രശ്നങ്ങൾ ഫിഖ്ഹിലൂടെ: 2-56,57 ഹുസൈൻ കാമിലി ഓമച്ചപ്പുഴ)**



### അസ്തമന സൂര്യൻ തിരിച്ചുവന്നാൽ?

പലരും പലതും വികൃതിത്തരങ്ങളും, കൃത്രിമവും കാണിക്കുന്നതു കണ്ട് സൂര്യനും അത്തരമൊരു കുതന്ത്രത്തിനു തുനിഞ്ഞാലുണ്ടാവുന്ന പ്രത്യാഘാതം എത്ര ഗുരുതരമായിരിക്കും? അസ്തമന ശേഷം സൂര്യൻ വീണ്ടും തിരിച്ചു വന്നാൽ സ്ഥിതിയെന്താവും? സൂര്യൻ തന്റെ ബാല്യത്തിലൊരിക്കൽ ഇങ്ങനെ സർവ്വീസ് നടത്തിയതോർത്തു ഈ വയസ്സു കാലത്തും ആ പണിയൊന്നു പരീക്ഷിക്കുകയില്ലന്നാരു പറഞ്ഞു? അന്ത്യനാളിനടുത്ത് ഈ രീതിയിൽ ചില പരാക്രമങ്ങൾ സൂര്യൻ കാണിക്കുക തന്നെ ചെയ്യും. ആ സുദിനത്തിൽ മഗ്‌രിബു നിസ്കാരം നിർവഹിച്ചവൻെറയും സൂര്യനെ നോക്കി നോമ്പു തുറന്നവൻെറയും സ്ഥിതിയാണ് കഷ്ടം! ഉദ്ധരണി നോക്കാം.

عادت بعد الغروب عادت الوقت كما ذكره ابن العماد (تحفة ١/٤١٩)
فيجب على من صلى المغرب اعادتها بعد الغروب وعلى من افطر
قضاء الصوم. (شرواني ١/٤٢٠)

"അസ്തമന ശേഷം സൂര്യൻ വീണ്ടും തിരിച്ചു വന്നാൽ (നിസ്കാര) സമയവും മടങ്ങി വരും. (തുഹ്ഫഃ 1/419) അപ്പോൾ, നേരത്തെ മഗ്‌രിബ് നിസ്കരിച്ചവൻ രണ്ടാം അസ്തമന ശേഷം വീണ്ടും മഗ്‌രിബ് നിസ്കരിക്കണം. നോമ്പു തുറന്നവൻ നോമ്പു ഖളാ വീട്ടുകയും വേണം"
(ശർവാനി: 1/420)

സൂര്യൻെറ ഈ അഭ്യാസ പ്രകടനം ഭൂരിഭാഗം ജനങ്ങൾക്കും ഭീഷണിയാണ്. ഇവിടെ സൂര്യനെ പിന്തുണക്കാൻ ഒരു വിഭാഗം മാത്രമേ ഉണ്ടാവൂ. അവർ ആരെന്നോ? അസർ നിസ്കാരം ഖളാ ആയവർ. കളഞ്ഞു പോയ സാധനം തേടിയെത്തിയവനെപ്പോലെ അവനു അസർ അദാ ആയി നിസ്കാരിക്കാം.

9

# നേർച്ചയിലെ കരിമരുന്ന് പ്രയോഗവും അതിലെ 'ശാസ്ത്രീയയുക്തി'യും ?!

**മ**ഖ്ബറകളുമായി ബന്ധപ്പെട്ട് നടക്കുന്ന വാർഷികാഘോഷങ്ങൾക്കാണ് 'ആണ്ടുനേർച്ച' എന്ന് സമസ്തക്കാർ പറയാറുള്ളത്. ഇസ്‌ലാമിക വിരുദ്ധമായ ആ ചടങ്ങിൽ നടക്കുന്നതാകട്ടെ, ഹൈന്ദവ ക്ഷേത്രങ്ങളിൽ നടക്കുന്ന പൂരാഘോഷത്തിന്റെ ശരിയായ പകർപ്പും! അവിടെയുള്ളതെല്ലാം അതേ രൂപത്തിലും ഭാവത്തിലും ഇവിടെയുമുണ്ട്. ആന, അമ്പാരി, ചെണ്ടമുട്ട്, കുഴൽ വിളി... എന്നിവ ഉദാഹരണം.

എന്നാൽ ഇവിടെ രസം അതല്ല, ഇസ്‌ലാമിന്റെ പേരിൽ കാട്ടിക്കൂട്ടുന്ന ഇത്തരം കൂത്താട്ടങ്ങൾക്കും ഇവർ മതപരിവേഷം നൽകുന്നു എന്നതാണ്. എന്ന് മാത്രമല്ല, അവക്ക് ശാസ്ത്രീയമായ വ്യാഖ്യാനങ്ങൾ നൽകാനും ഈ വർഗ്ഗം ധൈര്യം കാണിച്ചിട്ടുണ്ട്.! അതും ആരെങ്കിലും എഴുതിയ ഏതെങ്കിലും ലേഖനത്തിലല്ല. മറിച്ച് ഇവരുടെ അംഗീകൃത-ആധികാരിക നേതാവ് തന്നെ എഴുതിയ പുസ്തകത്തിലും മുഖപത്രത്തിലും! അതിന് അവതാരിക എഴുതിയിട്ടുള്ളതാകട്ടെ 'അഖിലേന്ത്യാ നേതാവ്' സാക്ഷാൽ കാന്തപുരം അബൂബക്കർ മുസ്‌ല്യാരും! പ്രസ്തുത വരികളിതാ നേരിട്ടുകാണുക:

**(ആണ്ടു നേർച്ചയും ചില അപവാദങ്ങളും പേജ്: 24, കെ.യം. മുഹമ്മദ് കോയ മാത്തോട്ടം)**


ആണ്ടുനേർച്ചയും ചില അപവാദങ്ങളും

—24—

ല കിതാബുകളിലും രേഖപ്പെടുത്തിയിട്ടുണ്ട്. കൂടാതെ നേർച്ച സ്ഥലങ്ങളിൽ പങ്കെടുക്കുന്ന പതിനായിരങ്ങളിൽ ക്ഷയരോഗം കുഷ്ടരോഗം തുടങ്ങിയ പകർച്ചവ്യാധികളും ഉള്ളവരും ഉണ്ടാവാൻ ഹിതമുണ്ട്. അങ്ങിനെയുള്ള രോഗാണുക്കൾ മററുള്ളവരെയും പിടികൂടിയേക്കാം. എന്നാൽ കരിമരുന്നു കത്തിച്ചാൽ അന്തരീക്ഷത്തിൽ വ്യാപിക്കുന്ന അതിൻെറ പുകക്ക് അത്തരം രോഗാണുക്കളെ നശിപ്പിക്കാനുള്ള കഴിവുണ്ടെന്നു വൈദ്യ ശാസ്ത്രങ്ങൾ ഘോഷിച്ചിട്ടുണ്ട്. ഈ നില വെച്ചു നോക്കിയാൽ ആ സന്ദർഭങ്ങളിൽ കരിമരുന്നു പ്രയോഗം അത്യാവശ്യമാണെന്നു പറഞ്ഞാൽ പോലും തെററാവുകയില്ല. ഇവ്വിഷയകമായി കൂടുതൽ അറിയാനാഗ്രഹിക്കുന്നവർ 'അസ്സുവാഹിക്കൽ മുഹ്‌രിഖ' എന്ന ഗ്രന്ഥം പരിശോധിക്കട്ടെ. കരിമരുന്നു പ്രയോഗം ഹറാമാണെന്ന വാദത്തെ ഖണ്ഡിച്ചുകൊണ്ടും അതു ഹലാലാണെന്നും ബഹുമാനപ്പെട്ട അശൈഖ് മുഹമ്മത് മുഖ്താറിൽജാവി എന്ന മഹാൻ എഴുതിയിട്ടുള്ള ഒരു പ്രസിദ്ധ കിതാബാണത്.

ഹൗ, വല്ലാത്ത 'ശാസ്ത്ര' ബോധം തന്നെ! വലിയ വലിയ ഹൈന്ദവ ക്ഷേത്രങ്ങളുടെ കമ്മറ്റിക്കാർ പോലും കരിമരുന്നിന്റെ ദുഷ്യ ഫലങ്ങൾ മനസ്സിലാക്കിയതു കാരണം അതിന് നിയന്ത്രണങ്ങളേർപ്പെടുത്തിതുടങ്ങിയിട്ടുണ്ട്. ചിലയിടങ്ങളിൽ പൂർണ്ണമായും നിരോധിച്ചു കഴിഞ്ഞു. എന്നാൽ സമസ്തക്കാർക്ക് അതും ആരോഗ്യകരം തന്നെ! അതും ഇസ്‌ലാമിന്റെ പേരിൽ...!!



10

# ചെണ്ടമുട്ടും കുഴൽവിളിയും ഇസ്ലാമികം...?!

**ഹൈ**ന്ദവ മതചടങ്ങുകളുടെ ഭാഗമാണ് ചെണ്ടമുട്ടും കുഴൽവിളിയും. ഇസ്ലാമിൽ അത്തരമൊരു സമ്പ്രദായമില്ലെന്ന് മാത്രമല്ല, അവ വിരോധിക്കപ്പെട്ടിട്ടുമുണ്ട്. എന്നാൽ പൈശാചികമായ അത്തരം സംഗീതങ്ങളും സമസ്തക്കാർ മതമാണ്. അവർ അവയെ ഇസ്ലാമിന്റെ ലേബലിൽ അവതരിപ്പിക്കുന്നത് കാണുക:

**(ആണ്ടു നേർച്ചയും ചില അപവാദങ്ങളും പേജ്: 21, കെ.യം. മുഹമ്മദ് കോയ മാത്തോട്ടം)**




**ചെണ്ടമുട്ട്:-** കൂബത്ത് (തുടി) ഒഴികെയുള്ള എല്ലാ ചെണ്ടമുട്ടുകളും ഹലാലാണെന്നതിൽ റാഫിഈ ഇമാമും നവവി ഇമാമും (റ) ഒത്തിരിക്കുന്നു. എന്ന് മിൻഹാജിലും, അതിന്റെ ശറഹായ തുഹ്ഫ, നിഹായ, മുഗ്നി, സിറാജുൽ വഹ്ഹാജ് മുതലായവകളിലും പറഞ്ഞിരിക്കുന്നു. മിൻഹാജിന്റെ ഹാശിയയിൽ അല്ലാമത്തുൽ ബുജൈരിമി (റ) തുടിയല്ലാത്ത എല്ലാ ചെണ്ടകളും ഹലാലാണെന്നാണ് നിയമം എന്നും പറഞ്ഞിട്ടുണ്ട്.

ശൈഖന്മാരുടെ മഖ്ബറ സ്ഥലത്ത് വെച്ച് ചെണ്ടമുട്ട് ജാഇസോ, മക്റൂഹോ, ഹറാമോ, വിലങ്ങണ്ടതോ എന്ന് അല്ലാമത്ത് റംലി (റ) തങ്ങളോട് ചോദിക്കപ്പെട്ടതിന്നു തുടി അല്ലാത്ത എല്ലാ ചെണ്ടമുട്ടുകളും ഹലാലാകുന്നു. ഇരുഭാഗം വട്ടമൊത്തതും നടുകുടുങ്ങി നീളത്തിലുള്ളതുമായ തുടിമുട്ടൽ ഹറാമാകുന്നു. വിരോധത്തിന്റെ ചെണ്ടകളും അല്ലാത്ത ചെണ്ടകളും മുട്ടുന്നതിനെ വിലങ്ങപ്പെടുന്നതല്ല. തുടി വിലങ്ങേണ്ടതാണ്.

മറ്റൊരു മുസ്ല്യാർ എഴുതുന്നു:

**(മുട്ടുംവിളി നേർച്ചയെ എതിർക്കുന്നവർക്കൊരു മറുപടി പേജ്: 39, ഹാജി.ടി. പോക്കർ മുസ്ല്യാർ)**




## ബൈതിന്റെ ചുരുക്ക സാരം:

നടു കുടുങ്ങി തല രണ്ടും വികസിച്ച ചെണ്ട ഹറാമാണ്. അതല്ലാത്ത മലബാറിൽ കണ്ടു കൊണ്ടിരിക്കുന്ന എല്ലാ മുട്ടുകളും ഹലാലാണ്. ഇതാണ് മുട്ടുന്നതിന്റെ ശറഇന്റെ വിധി. കുഴൽ വിളിയും ഇതേ പ്രകാരം ഹലാലാണ്. തെറ്റാണെന്ന് പറഞ്ഞിട്ടുണ്ടെങ്കിലും ഹലാലാണെന്ന് പറഞ്ഞിട്ടുള്ള ഇമാമിനെ പിടിച്ച് യാതൊരു സംശയവും കൂടാതെ കുഴൽ എടുത്ത് വിളിച്ചോ നാട്ടിന് നടക്കുന്ന നേർച്ചകൾ പണ്ഡിതന്മാരെ എതിരേറ്റു കൊണ്ടു പോവൽ വിവിധ തരത്തിലുള്ള കല്യാണങ്ങൾ തുടങ്ങിയ എല്ലാ ആഘോഷങ്ങളിലും മുട്ടും വിളിയും നടത്തണം. ഇത്തരം വിഷയങ്ങളിൽ എന്തായാലും മുട്ടുക തന്നെ വേണം. മുട്ടലിനെ ഉപേക്ഷിക്കരുത്. മുട്ടുക എന്നത് മേലുദ്ധരിച്ച കാര്യങ്ങൾക്ക് ഭയഭക്തിയാണ്. ചില ജനങ്ങൾ ഇതെല്ലാം തെറ്റാണെന്ന് പറയും. അത് ഒരിക്കലും ന്യായമല്ല. അത് എതിർക്കാൻ വേണ്ടി തർക്കിക്കുകയാണ്. ഇതിനെ പറഞ്ഞിട്ടുള്ളത്

ഇനി, ആനയടക്കം നേർച്ച സ്ഥലങ്ങളിൽ കണ്ടുവരുന്ന മുഴുവൻ അനിസ്ലാമികാചാരങ്ങൽക്കുംവേണ്ടി പണം ചെലവഴിക്കുന്നതിനെ അങ്ങേയറ്റം ന്യായീകരിച്ച് എഴുതുന്നത് കാണുക:

**(മുട്ടുംവിളി നേർച്ചയെ എതിർക്കുന്നവർക്കൊരു മറുപടി പേജ്: 7, ഹാജി.ടി. പോക്കർ മുസ്ല്യാർ)**




ഒരു ഹറാമല്ലാത്ത കാര്യം ഹറാമാണെന്ന വിശ്വാസത്തിൽ ചെയ്യലും വിശ്വസിപ്പിക്കപ്പെടലും ഹറാമാണല്ലോ. നേർച്ചയിലെ അനാചാരങ്ങളെ സംബംന്ധിച്ച് ചരിത്രം അന്വേഷിച്ചാൽ ഇന്നത്തെക്കാളും പതിന്മടങ്ങ് മുൻകാലങ്ങളിൽ അനാചാരങ്ങൾ നടമാടിയിരുന്നു എന്ന് മനസ്സിലാക്കാൻ സാധിക്കും. അക്കാലത്തെ പണ്ഡിതസാദാത്തുക്കൾ അനാചാരങ്ങളെ എതിർക്കുകയല്ലാതെ മുട്ടുംവിളി നിർത്തിവെക്കാൻ ശ്രമിച്ചിരുന്നില്ല. അതുകൊണ്ടാണ് ആഘോഷനേർച്ചകൾ നിലനിന്നുവരാൻ കാരണം. അന്നുള്ള പണ്ഡിതൻമാർ ശറഇന്റെ വിധി ശരിക്കും മനസ്സിലാക്കി തന്നു. ഇന്നുള്ളവരിൽ ചിലർ ജനഹിതമനുസരിച്ചും യുക്തിക്കനുസരിച്ചും കാര്യങ്ങൾ നീക്കാൻ തുടങ്ങിയതോടെ എല്ലാം തകർന്നിരിക്കുകയാണ്. 'തുഹ്ഫ' എന്ന കിതാബിലുള്ള മസ്അല കാണുക. അഥവാ കാണാനും കേൾക്കാനും കൗതുകമുള്ളതുമായ വസ്തുക്കൾക്ക് എത്ര ലക്ഷങ്ങൾ ചിലവാക്കിയാലും അത് ഇസ്റാഫ് (ധൂർത്ത്) ആവുകയില്ല. അതിന് ഉദാഹരണമാണ് പഴക്കം പറയുന്ന തത്തകൾ, മുട്ടും വിളികൾ, കരിമരുന്ന പ്രയോഗങ്ങൾ, ഗജവീരൻമാർ എന്നിവക്ക് വേണ്ടി ചിലവഴിക്കൽ.

ധൂർത്തിനെക്കുറിച്ച് തുഹ്ഫയിൽ പറഞ്ഞത് നോക്കുക. ആവശ്യമില്ലാതെ പണം കൊടുത്ത് സ്വർണ്ണം വാങ്ങി കടലിൽ എറിയും പോലെയാണ് ഇതാണ് ഇസ്റാഫ് (ധൂർത്ത്)

നോക്കൂ, എന്തെല്ലാമാണ് ഇവർ എഴുതിവിട്ടുകൊണ്ടിരിക്കുന്നത്?! സകല ഹൈന്ദവാചാരങ്ങളേയും ഇസ്ലാമികമാക്കുന്നു എന്ന് മാത്രമല്ല, വിചിത്രമായ ന്യായീകരണങ്ങൾ അവതരിപ്പിക്കുകയും ചെയ്യുന്നു! അല്ലെങ്കിലും ഇവർക്ക് പറഞ്ഞുകൂടാത്തതെന്താണ്....

# 11

# അറുക്കപ്പെടാവുന്ന ഇമാം

മനുഷ്യനെ വധിക്കുന്നത് അല്ലാഹുവിന്റടുക്കൽ ഏറെ ഗൗരവമുള്ള സംഗതിയാണ്. മനുഷ്യ മാംസം ഭക്ഷണയോഗ്യവുമല്ല. അത് തീർത്തും നിഷിദ്ധമാണ്. എന്നാൽ ഇക്കാര്യവും അംഗീകരിക്കാത്തവരാണ് കേരളസുന്നികൾ! അവരുടെ കർമ്മശാസ്ത്രം പറയുന്ന രസകരമായ ഒരു ഫത്‌വ നോക്കൂ:

**(ആധുനിക പ്രശ്നങ്ങൾ ഫിഖ്ഹിലൂടെ: 1 – 20 ഹുസൈൻ കാമിലി ഓമച്ചപ്പുഴ)**




## 9 അറുക്കപ്പെടാവുന്ന ഇമാം

രണ്ട് നായകളിണചേർന്നു മനുഷ്യരൂപമുള്ള കുട്ടിപിറന്നാലും രണ്ടു മനുഷ്യർക്കു തന്നെ ജനിച്ച കുട്ടി –നായ രൂപത്തിലുള്ളതായാലും രണ്ടാടുകൾക്കു മനുഷ്യരൂപമുള്ള കുട്ടിപിറന്നാലുമുള്ള ഇസ്‌ലാമിക വിധി തുഹ്ഫ തന്നെ പറയട്ടെ.

والمتولد بين كلبين نجس ولو كان على صورة الآدمي والمتولد
بين آدميين طاهر ولو كان على صورة الكلب فاذا كان ينطق
ويعقل فهل يكلف قال بعضهم يكلف لان مناط التكليف العقل
وهو موجود وكذا المتولد بين شاتين وهو على صورة الآدمي
اذا كان ينطق ويعقل ويجوز ذبحه واكله وان صار خطيبا
واماما. (تحفة - ١/٢٩١)

" നായകളിണ ചേർന്നുണ്ടായ കുട്ടിക്കു മനുഷ്യരൂപമുണ്ടെങ്കിലും അതു നജസാണ്. മനുഷ്യർക്കു ജനിച്ച കുട്ടി നായയുടെ രൂപമുള്ളതാണെങ്കിലും ശുദ്ധിയുള്ളതാണ്. നായ രൂപത്തിലുള്ള മനുഷ്യക്കുട്ടി ചിന്തയും ബുദ്ധിയുമുള്ളവനാണെങ്കിൽ ശരീഅത്ത് നിയമങ്ങൾക്കവൻ വിധേയനാണ്. രണ്ടാടുകൾ ഇണചേർന്നുണ്ടായ മനുഷ്യരൂപമുള്ള കുട്ടിയുടെ വിധിയും ഇതു തന്നെയാണ്. ഈവിധം ആടു പ്രസവിച്ചതിനെ (ഇമാമോ—ഖതീബോ ആയാലും ) അറുക്കാവുന്നതും മാംസം ഭക്ഷിക്കാവുന്നതുമാണ്." (ശർവാനി 1:291)

# 12

# ഭാര്യയും കഴുതയായ ഭർത്താവും

ഇവരുടെ മറ്റൊരു വിചിത്ര മസ്അല കാണുക:

**(ആധുനിക പ്രശ്നങ്ങൾ ഫിഖ്ഹിലൂടെ: 2-29 ഹുസൈൻ കാമിലി ഓമച്ചപ്പുഴ)**




**ഭാര്യയും കഴുതയായ ഭർത്താവും**

അടിസ്ഥാനപരമായ മാറ്റം സംഭവിക്കാത്തവനിൽ മറ്റു വിഷയങ്ങളിലും പൂർവ്വ നിയമമാണ് ബാധകം.

ظاهرهم وإن تطور في صورة حمار أو كلب مثلا ولا مانع من ذلك لأنه بالتطور لم يخرج عن حقيقته. [ابن قاسم ١/١٣٧]

"ഒരു ഭർത്താവ് നായ, കഴുത തുടങ്ങിയവയുടെ രൂപത്തിലേക്കു പരിണാമ വിധേയമാക്കപ്പെട്ടാലും സ്വാഭാവിക ഗുണത്തിൽ നിന്നു പുറത്തു പോവാത്തതിനാൽ അയാൾ ഭർത്താവായി തന്നെ നിലനിൽക്കും." (ഇബ്നു ഖാസിം. 1:137)

ലിംഗം മാറി സ്ത്രീയായി വന്ന പുരുഷൻ മറ്റു സ്ത്രീകളെയും തന്റെ പൂർവ്വ ഭാര്യയെ പോലും സ്പർശിച്ചാൽ വുളു മുറിയുന്ന പ്രശ്നമേയില്ല. താൻ മുമ്പ് പുരുഷനായിരുന്നെന്നു പറഞ്ഞു പെണ്ണായ ശേഷവും പുരുഷന്മാരുമായി സഹവാസത്തിന് ശ്രമിക്കുന്ന വിരുതന്മാരെ കരുതിയിരിക്കണമെന്നാണ് ഇസ്ലാമിക ഫിഖ്ഹിന്റെ ഭാഷ്യം.

ഈ പുസ്തകത്തെ കുറിച്ച് പൊന്മള അബ്ദിൽ ഖാദിർ മുസ്ല്യാർ എഴുതുന്നത് പ്രത്യേകം ശ്രദ്ധിക്കുക:




ആധുനികലോകത്ത് സംജാതമാവുന്ന നവീന പ്രശ്നങ്ങളുടെ പ്രതിവിധികളിലേക്ക് വെളിച്ചം വീശുന്ന ഇതു പോലുള്ള ഗ്രന്ഥങ്ങൾ കാലഘട്ടത്തിന്റെ അനിവാര്യതയാണ്. പുസ്തകമെന്ന പേരിൽ തോന്നുന്നതൊക്കെ എഴുതി വിടുന്ന ഇക്കാലത്ത് പഠിക്കാനും പകർത്താനും സഹായകമായ ഇത്തരം പുസ്തകങ്ങൾ അതുല്യങ്ങളാണ്. ഇസ്ലാമിക സന്ദേശങ്ങൾക്ക് പ്രസക്തിയേറിയ ഇക്കാലത്ത് വിശേഷിച്ചും. ഈ സാഹസത്തിനു മുന്നിട്ടിറങ്ങി പ്രയാണം തുടരുന്ന ഹുസൈൻ കാമിലി ഓമച്ചപ്പുഴയെ ഞാൻ അഭിനന്ദിക്കുന്നു. ഈ ശ്രമം നിരന്തരം തുടരാൻ അദ്ദേഹത്തിനും ഈ വിജ്ഞാനം ഉപയോഗപ്പെടുത്താൻ നമുക്കും അല്ലാഹു തൗഫീഖ് നൽകട്ടെ. ഇതു വഴി ഇസ്ലാമിനും ഇസ്ലാമികസമൂഹത്തിനും നേട്ടമുണ്ടാവട്ടെ ഗ്രന്ഥരചയിതാവിനും പ്രസാധകർക്കും ഞാൻ വിജയമാശംസിക്കുന്നു. അല്ലാഹു നമ്മെ സ്വർഗാവകാശികളിൽ പെടുത്തട്ടെ ആമീൻ.

**പൊന്മള അബ്ദുൽ ഖാദിർ മുസ്ലിയാർ**

# 13

# പിഞ്ഞാണമെഴുതി കുടിക്കൽ

**രോ**ഗങ്ങൾക്കെല്ലാം ഇസ്ലാം ചികിത്സ നിശ്ചയിച്ചിട്ടുണ്ട്. മാത്രമല്ല, ചികിത്സാ രംഗം ഏറെ പുരോഗമിച്ച ആധുനിക യുഗത്തിലാണ് നാം ജീവിക്കുന്നതും. മനുഷ്യ ദൈവങ്ങൾ പോലും സൂപ്പർ സ്പെഷ്യാലിറ്റിഹോസ്പിറ്റലുകൾ നടത്തുന്ന നാടാണ് നമ്മുടേത്. എന്നാൽ ഈരംഗത്തും കൂരിരുട്ടിലേക്ക് നയിക്കുന്ന ഒരു വിഭാഗമുണ്ട് നമ്മുടെ നാട്ടിൽ. മറ്റാരുമല്ല, സമസ്തക്കാർ തന്നെ! ഈവിഷയത്തിലുള്ള അവരുടെ ഒരു വിചിത്ര ചികിത്സാ മുറ കാണുക:

**(ഫതാവാ മുഹ്യിസ്സുന്ന 2 – 159, പൊന്മള അബ്ദുൽ ഖാദിർ മുസ്ല്യാർ)**




## പിഞ്ഞാണമെഴുതി കുടിക്കൽ

**ചോദ്യം 1:** പരിശുദ്ധ ഖുർആൻ പിഞ്ഞാണമെഴുതി കുടിക്കുന്നതിന് വല്ല അടിസ്ഥാനവുമുണ്ടോ? എഴുതിയത് മായ്ക്കുന്നതോടെ ഖുർആനിന്റെ ബഹുമതി നഷ്ടപ്പെടുമോ?

**ഉത്തരം:** ഖുർആൻ പിഞ്ഞാണമെഴുതി മായ്ച്ച് കുടിക്കുന്നതിന്നടിസ്ഥാനമുണ്ട്. മായ്ക്കുന്നത് കൊണ്ട് ബഹുമതി നഷ്ടപ്പെടുകയില്ല.

വല്ലാത്തൊരു വർഗ്ഗം തന്നെ! ഈ 21-ാം നൂറ്റാണ്ടിലും ഇത്തരമൊരു അപരിഷ്കൃതമായ ചികിത്സയോ? അതും ഇസ്ലാമിന്റെ പേരിൽ...?!



14

# മുസ്‌ലിം സ്ത്രീകൾക്ക് അക്ഷര വിദ്യ പാടില്ല..!!

**മു**സ്‌ലിം സമൂഹത്തെ വിശ്വാസ-കർമ്മ രംഗങ്ങളിൽ മാത്രമല്ല, വിദ്യാഭ്യാസ-സാംസ്കാരിക രംഗങ്ങളിലും കൂരിരുട്ടിലേക്ക് തള്ളിവിടുകയാണ് 'സമസ്ത കേരള ജംഇയ്യത്തുൽ ഉലമ' എന്ന പിന്തിരിപ്പൻ ഉലമാ സംഘടന ചെയ്തിട്ടുള്ളത്.

സ്തീകളോടാണ് ഇവർ ഏറ്റവും കൂടുതൽ ക്രൂരത കാണിച്ചത്! അവർക്കുള്ള ആരാധനാ സ്വാതന്ത്ര്യങ്ങളധികവും നിഷേധിച്ചു എന്ന് മാത്രമല്ല, അവരെ അക്ഷരവിദ്യ അഭ്യസിക്കുന്നതിൽനിന്നുപോലും ഈ പുരോഹിത വർഗ്ഗം തടഞ്ഞിട്ടുണ്ട്! അതും കേവലം ഒരു പണ്ഢിതന്റെ പ്രസ്താവനയിലൂടെയല്ല. മറിച്ച് വലിയ സമ്മേളനങ്ങൾ സംഘടിപ്പിച്ച് അതിൽവെച്ച് പരസ്യമായി പ്രമേയം പാസാക്കിക്കൊണ്ടായിരുന്നു ആ ഹറാമാക്കൽ!!

1930 മാർച്ച് 16ന് മണ്ണാർക്കാട് വെച്ച് നടന്ന സമസ്തയുടെ കുപ്രസിദ്ധമായ നാലാം വാർഷിക സമ്മേളനത്തിൽ പാസാക്കിയ പ്രസ്തുത പ്രമേയം അന്നത്തെ ഇവരുടെ അറബി-മലയാളം മാസിക റിപ്പോർട്ടുടെയ്തത് ഇതാ നേരിട്ട് കാണുക:

**(അൽ ബയാൻ പേജ്: 28, 1930 മാർച്ച്. പുസ്തകം-1. ലക്കം-4,5)**


(البيان)
(AL-BAYAN)
ALBAYAN, CALICUT

جمعية العلماء ٢٨ البيان

(ഇതിന്റെ മലയാളരൂപം) "സത്രീകൾക്ക് കയ്യെഴുത്ത് പഠിപ്പിക്കൽ ശറഇൽ മക്റൂഹാണെന്നും മറ്റും പലേ മഹാന്മാരായ ഉലമാക്കൾ മുമ്പ് തന്നെ തീരുമാനിച്ചിട്ടുള്ളതിനാൽ അവർക്ക് കയ്യെഴുത്ത് പഠിപ്പിക്കൽ പ്രത്യേകം പാടില്ലാത്തതാണെന്ന് ഈ യോഗം തീരുമാനിക്കുന്നു" *(അൽ ബയാൻ പേജ്: 28, 1930 മാർച്ച്. പുസ്തകം-1. ലക്കം-4,5)*

ഇതുപോലെ ഈ വിഷയകമായി സമസ്തയുടെ അന്നത്തെ മുഫ്തി (മതവിധി നൽകുന്ന ആൾ) നൽകിയ ഒരു ഫത്‌വ(മതവിധി) കാണുക:

**(അൽ ബയാൻ പേജ്: 17, 1930 ഫെബ്രുവരി. പുസ്തകം-1, ലക്കം-3)**




البيان ١٢ مرودكيل

[illegible]

والله اعلم وكتبه الراجي عفو ربه القوي احمد بن نور الدين الملوي ناظر مدرسة اصلاح العلوم ببلدة تانور حماها الله واياها الى يوم البعث والنشور

(ഇതിന്റെ മലയാളരൂപം) "...ഇക്കാലത്തുള്ള സ്ത്രീ അക്ഷര വിദ്യ അധികവും ദീനിയായ വിഷയത്തിലോ, ശറഅ് അനുസരിച്ച തോതിലോ, കാര്യമായ ആവശ്യത്തിനോ അല്ലാത്തതോടുകൂടി അതിനാൽ കണക്കില്ലാത്ത പാപങ്ങൾ വന്നു വശാകുന്നതും അത് പലേ പാപങ്ങൾക്കുള്ള ഉപകരണമാവുന്നതും ദൃഷ്ടിയാൽ അറിയപ്പെടുന്നതായും അനുഭവപ്പെട്ടതായും വരുന്നത് കൊണ്ട് സ്ത്രീ അക്ഷരവിദ്യ ശറഅ് അനുസരിച്ച വിധത്തിലും ദീനിയായ വിഷയത്തിലും ആയാൽ അത് അസ്‌ലിൽ മക്റൂഹ് മാത്രമാണെങ്കിലും ഇക്കാലത്തുള്ള സ്ത്രീകൾക്ക് അക്ഷരവിദ്യ തീർച്ചയായും ഹറാമാവാൻ മാത്രമേ വഴി കാണുന്നുള്ളൂ." *(അൽ ബയാൻ പേജ്: 17, 1930 ഫെബ്രുവരി. പുസ്തകം-1. ലക്കം-3)*

ബുദ്ധി സമസ്തക്കാർക്ക് അടിയറ വെച്ചിട്ടില്ലാത്തവരേ കണ്ണ് തുറക്കുക! ഈ സമൂഹം പൂർണ്ണമായും ഇവരെ കയ്യിലായിരുന്നു വെങ്കിൽ സ്ഥിതിയെന്തായിരിക്കും...?!



# 15

# സമസ്തക്കാരുടെ ദേശ സ്നേഹം..?!

'സാംസ്കാരിക സാമ്രാജ്യത്വം വിസമ്മതിക്കുക' എന്ന് പറഞ്ഞുകൊണ്ട് നാടുനീളെ സമ്മേളനങ്ങളും സിമ്പോസിയങ്ങളും സംഘടിപ്പിച്ച് നടക്കുകയാണ് ഇന്ന് മുസ്ല്യാരുട്ടികൾ. എന്നാൽ ഇവരുടെ സാമ്രാജ്യത്വ 'വിരോധം' വേശ്യയുടെ ചാരിത്ര്യ പ്രസംഗം മാത്രമാണെന്ന് ഇവരെക്കുറിച്ച് അൽപമെങ്കിലും ചരിത്രപരമായി അറിയുന്നവർക്കറിയാം!

സാമ്രാജ്യത്വ ശക്തികളായ ബ്രിട്ടീഷുകാരെ ഈ ഇന്ത്യൻ മണ്ണിൽ നിന്ന് തുരത്താൻ വേണ്ടി മനുഷ്യപ്പറ്റുള്ള എല്ലാവരും എല്ലാം മറന്ന് കൈകോർത്തപ്പോൾ അവിടെയും വിലങ്ങുതടിയായിനിന്നത് ഈ പുരോഹിത വർഗ്ഗമായിരുന്നു. അവർ സ്വാതന്ത്ര്യസമരത്തെ മാനസികമായി പോലും പിന്തുണച്ചില്ലെന്ന് മാത്രമല്ല, സമരക്കാരെ ബ്രിട്ടീഷുകാർക്ക് ഒറ്റുകൊടുക്കുകയും അവരുടെ പാതദസേവ നടത്തുകയുമായിരുന്നു!

1921ലെ ഖിലാഫത്ത് ലഹള കാലത്ത് ഖിലാഫത്തിനും കോൺഗ്രസ്സിനും എതിരിലും ബ്രിട്ടീഷുകാരെ അനുകൂലിച്ചും പ്രമേയങ്ങൾ പാസാക്കാൻ പോലും ഈ ജൂതാസുകൾ ധൈര്യം കാണിക്കുകയുണ്ടായി. ഇതാ അവരുടെ ജീവിച്ചിരിക്കുന്ന വരികൾ തന്നെ കാണുക:

**(സമസ്ത കേരള ജംഇയ്യത്തുൽ ഉലമ ആറാം വാർഷിക റിപ്പോർട്ട് പേജ്: 37)**




- 37 -

2. സമസ്തകേരള ജംഇയ്യത്തുൽ ഉലമാ സംഘത്തിൽ അംഗങ്ങളായിചേരുന്ന മുസ്ലിയാന്മാര് എല്ലാവരും കോൺഗ്രസ്സുകാരല്ലാത്തവരും ഗവൎമ്മെണ്ട്കക്ഷിയും ആയിരിക്കണമെന്നും അഹ്ലുസ്സുന്നത്തിവൽ ജമാഅത്തിന്റെ വിശ്വാസനടവടികളെയും അതിന്നുള്ള ഉപകരണങ്ങളെയും പൊതുസമാധാനപരിപാലനത്തെയും പുനർജ്ജീവിപ്പിക്കൽ മേപ്പടി സംഘത്തിന്റെ മൂലസിദ്ധാന്തങ്ങളിൽപെട്ടതാണെന്നുമുള്ള മുൻനിശ്ചയത്തെയും ഈ യോഗം പുനരാവൎത്തിച്ചു ശക്തിപ്പെടുത്തുകയും ചെയ്യുന്നു.

അവതാരകൻ എ. പി. അഹമദ്കുട്ടിമൌലവി,
(താനൂര് ഇ. ഉ. മദ്രസ: മാനേജർ & പ്രിൻസിപ്പാൾ)
അനുവാദകൻ കൊല്ലോളിഅബ്ദുൽഖാദിർമൌലവി.
സർവ്വസമ്മതമായി പാസ്സാക്കി.

ഇവരുടെ മറ്റൊരു പ്രമേയം കൂടി കാണുക:

**(സമസ്ത കേരള ജംഇയ്യത്തുൽ ഉലമ ആറാം വാർഷിക റിപ്പോർട്ട് പേജ്: 37)**

- 34 -

പ്രമേയം (12)—സാധുക്കളും നിരപരാധികളുമായ കേരള മുസ്‌ലിമീങ്ങളെ കോൺഗ്രസ്സ കക്ഷിക്കാർ അവരുടെ ഉദ്ദേശനിർവ്വഹണത്തിന്നായി ഖിലാഫത്തു കമ്മിററി എന്ന പേരും പരസ്യം ചെയ്ത അവരുടെ മായാവലയിൽ പെടുത്തുകയും അവിവേകികളും പാമരന്മാരുമായ മുസ്‌ലിമീങ്ങളെ മുമ്പിലേക്ക തള്ളി കക്ഷിവഴക്കുകളും ബഹളവും ഉണ്ടാക്കി കേരളം മിക്കവാറും സ്ഥലങ്ങളിൽ വമ്പിച്ച ലഹള നടന്നതിന്റെ ഫലമായി എത്രയോ അനവധി മുസ്‌ലിം സഹോദരന്മാർ തോക്കിന്നിരയാവുകയും ജയിൽശിക്ഷക്ക കാരണഭൂതരായിത്തീരുകയും ചെയ്തുവല്ലോ.

ഭരണകർത്താക്കളോട എതൃക്കലും അവരുടെ കല്പന അനാദരവ് ചെയ്യലും മതവിരോധമായിട്ടുള്ള കാര്യമായിരിക്കെ കോൺഗ്രസ്സകക്ഷിക്കാരുമായി യോജിക്കലും അവരോട സഹകരിക്കലും ഒരിക്കലും യഥാർത്ഥ മുസ്ലിംകൾക്ക് ചെയ്യാൻ പാടില്ലാത്തതും ആകുന്നു.

അകൃത്യവും അനീതിയും പ്രവൃത്തിച്ച കുറ്റരെ നിയമാനുസരണം പ്രവൃത്തിക്കൽ ഭരണകർത്താക്കളുടെ കടമയായിരിക്കയാൽ 1921 ആഗസ്റ്റ്മാസം മുതൽക്കുണ്ടായ ആ വമ്പിച്ച ലഹളയിൽ ശിക്ഷിക്കപ്പെട്ട കുററക്കാരെ ഗവർമ്മേണ്ട് മാപ്പ് ചെയ്തു വിട്ടയച്ചതിൽ ബഹുമാനപ്പെട്ട നമ്മുടെ ഗവർമ്മേണ്ടിന്നു നന്ദി പറഞ്ഞുകൊള്ളുന്നു.

അവതാരകൻ: കെ. മമ്മുട്ടിസാഹേബ് ബഹദൂർ
(ഏർനാട താലൂക്ക്ബോർഡ്മെമ്പർ)

അനുവാദകന്മാർ—
(1) പി. കെ. മുഹമ്മദ് മീറാൻമൌലവി.
(2) എ. പി. അഹമ്മദ്കുട്ടി മൌലവി
താന്തൂര് ഇ. ഉ. മദ്രസ്സ: മാനേജർ & പ്രിൻസിപ്പാൾ.

സർവ്വസമ്മതമായി പാസ്സാക്കി.

നോക്കൂ എത്ര കഠിനമായ സാമ്രാജ്ത്വ സ്നേഹമാണിവർക്ക്! എന്നിട്ട് ഇവരാണ് ഈ നാട്ടിലെ സാധാരണക്കാരെ തെറ്റിദ്ധരിപ്പിക്കാൻ സാമ്രാജ്ത്വ വിരുദ്ധ കുപ്പായമണിഞ്ഞു നടക്കുന്നത്?! മാത്രമല്ല, ഇ. മൊയ്തുമൗലവി, മുഹമ്മദ് അബ്ദുറഹിമാൻ സാഹിബ്, സീതി സാഹിബ് തുടങ്ങിയ സ്വാതന്ത്ര്യസമര മുന്നണിപ്പോരാളികളുടെ പിൻമുറക്കാരായ മുജാഹിദുകളെ സാമ്രാജ്യത്വ വാദികളായി മുദ്രകുത്തുകയും ചെയ്യുന്നു ഇവർ. അപ്പോൾ ഇവരുടെ ഇപ്പോഴുള്ള 'സാമ്രാജ്യത്വവിരുദ്ധ' മുറവിളികൾ ആട്ടിൻ തോലണിഞ്ഞ ചെന്നായയുടെ കപടതന്ത്രമാണെന്ന് വ്യക്തം..!!

ബ്രിട്ടീഷുകാരനായ ഇന്ത്യാ വൈസ്രോയി ഇർവിൻ പ്രഭുവും പത്നിയും ദേശീയ വിപ്ലവകാരികളിൽ ചിലരുടെ ബോംബാക്രമണത്തിൽ നിന്ന് രക്ഷപ്പെട്ടതിൽ തങ്ങളുടെ അപാരമായ സന്തോഷം രേഖപ്പെടുത്താനും സമസ്തക്കാർ മറന്നില്ല.

മണ്ണാർക്കാട് വെച്ച് നടന്ന സമസ്തയുടെ കുപ്രസിദ്ധമായ നാലാം വാർഷിക സമ്മേളനത്തിൽ ഇവർ പാസാക്കിയ പ്രസ്തുത പ്രമേയം അവരുടെ വരികളിലൂടെ തന്നെ കാണുക:

**(അൽ ബയാൻ പേജ്: 28, 1930 മാർച്ച്. പുസ്തകം-1. ലക്കം-4,5)**





البيان ٢٦ جمعية العلماء

(മലയാളരൂപം) "നമ്മുടെ ഇന്ത്യാ വൈസ്രോയി ഐർവിൻ പ്രഭു അവർകളും പത്നിയും സർക്കീട്ടിൽ നിന്നു മടങ്ങി ദൽഹി പട്ടണത്തിലേക്ക് പ്രവേശിക്കുന്ന അവസരത്തിൽ ഏതോ ദുഷ്ടന്മാർ ബോംബ് പ്രയോഗിച്ചതിൽ ഈ യോഗം വ്യസനിക്കുകയും ഭാഗ്യവശാൽ യാതൊന്നും ഫലിക്കാതെ പോയതിൽ അളവറ്റ സന്തോഷത്തെ വെളിവാക്കുകയും ചെയ്യുന്നു." *(അൽ ബയാൻ പേജ്: 28, 1930 മാർച്ച്. പുസ്തകം-1. ലക്കം-4,5)*

ചുരുക്കത്തിൽ സാമ്രാജ്യത്വ ശക്തികളെ കഠിനമായി സ്നേഹിക്കുകയും സ്വാതന്ത്ര്യ സമരത്തെ അങ്ങേയറ്റം എതിർക്കുകയും ചെയ്ത അറു പിന്തിരിപ്പൻ സംഘമാണ് 'സമസ്ത കേരള ജംഇയ്യത്തുൽ ഉലമ' എന്ന് ഇപ്പോൾ കൂടുതൽ വ്യക്തമായല്ലോ...!!



16

# ഖുറാഫീ അംഗത്വഫോറവും എട്ടാം പ്രമേയവും

"അല്ലാഹുവിന് ഏറ്റവും കൂടുതൽ കോപമുണ്ടാക്കുന്ന ശിർക്കും ബിദ്അത്തും ചെയ്ത് നരകം വാങ്ങാൻ ഞാൻ തയ്യാറാണ്" ഇതാണ് ഒരാൾ 'കേരളസുന്നി'യാകുന്നതിലൂടെ, അല്ലെങ്കിൽ ഒരു 'സുന്നി' മഹല്ലിൽ അംഗത്വ മെടുക്കുന്നതിലൂടെ പ്രഖ്യാപിക്കുന്നത്. കാരണം ഒരാൾ സുന്നിയാകാനുള്ള ഒന്നാമത്തെ നിബന്ധന, നരകം നിർബന്ധമാക്കുകയും സ്വർഗ്ഗം ഹറാമാക്കുകയും ചെയ്യുന്ന ശിർക്ക് ചെയ്യലാണ്. അഥവാ "ബദ്‌രീങ്ങളേ കാക്കണേ...., മുഹ്‌യിദ്ദീൻ ശൈഖേ രക്ഷിക്കണേ....." എന്നിങ്ങനെ അല്ലാഹുവല്ലാത്തവരോട് പ്രാർത്ഥന നടത്തലാണ്! കൂടാതെ ഇസ്‌ലാം വിരോധിച്ച മന്ത്രങ്ങൾ, ഉറുക്കുകൾ.... തുടങ്ങി എല്ലാ ഖുറാഫത്തുകളും ചെയ്യലും ചെയ്യിപ്പിക്കലുമാണ്. ഇതൊന്നും ചെയ്യാത്തവർ സുന്നിയല്ലെന്നും ഖാളി, ഖത്തീബ് സ്ഥാനത്തിന് അർഹരല്ലെന്നുമാണ് ഇവരുടെ കുപ്രസിദ്ധമായ എട്ടാം പ്രമേയത്തിൽ പറയുന്നത്. ആ പ്രമേയവും അതിന്റെ അടിസ്ഥാനത്തിൽ തയ്യാറാക്കിയ ഒരു ഖുറാഫീ മഹല്ലിലെ അംഗത്വ ഫോറവും കാണുക:



അനുവാദകൻ: എ.പി. അഹമ്മദ്കുട്ടി മൗലവി..(താനൂർ ഇസ്ലാഹുൽ ഉലൂം മദ്രസാ മാനേജർ & പ്രിൻസിപ്പാൾ)

സർവ്വ സമ്മതമായി പാസാക്കി.

കമ്മറ്റി അംഗങ്ങൾ

1. പി. കുഞ്ഞുമൊയ്തു മുസ്ല്യാർ
2. അമ്പാഴത്തുങ്ങൽ മരക്കയിൽ അബൂബക്കർ കുട്ടി ഹാജി.
3. വി.കെ മുഹമ്മദ് മൗലവി.
4. പി.ടി. അബ്ദു (സെക്രട്ടറി, മുഈനുസ്സുന്നത്തി വൽ ജമാഅത്ത്)
5. എൻ.എം. മൊയ്തീൻ കോയ ഹാജി.

[പ്രൊസീഡിംഗ്സ് പേജ്: 20, 21, 22]

രണ്ടാം പ്രമേയത്തിൻെറ അവതാരകൻ മുഹമ്മദ് അബ്ദുൽ ബാരി മൗലവി. അനുവാദകൻ വി.കെ മുഹമ്മദ് മൗലവി.

മൂന്നാം പ്രമേയത്തിൻെറ അവതാരകൻ ആരാണെന്നറിയാമോ? സമ്മേളനത്തിൻെറ സജീവരംഗത്തുണ്ടായിരുന്ന യുവ പണ്ഡിതൻ കണ്ണിയത്ത് അഹമ്മദ് മുസ്ല്യാർ (വാഴക്കാട്, മുദരിസ്) അനുവാദകൻ ഒ. അബ്ദുല്ല മുസ്ല്യാർ (മഞ്ചേരി)

നാലാം പ്രമേയം പാലോട്ട് മൂസക്കുട്ടിഹാജി (കണ്ണൂർ) അവതരിപ്പിച്ചു. എ.പി. അഹമ്മദ് കുട്ടി മൗലവി അനുവാദകൻ.

അഞ്ചാം പ്രമേയം ഇ.വി. അലി അഹമ്മദ് മൗലവിയും ആറാം പ്രമേയം ബൈത്തല അഹമ്മദ് കുട്ടി മൗലവിയും ഏഴാം പ്രമേയം എ.പി. അഹമദ് കുട്ടി മൗലവിയും അവതരിപ്പിച്ചു.

സുപ്രസിദ്ധമായ എട്ടാം പ്രമേയം അവതരിപ്പിച്ചത് ശിഹാബുദ്ദീൻ അഹമദ് കോയ മൗലവി തന്നെ. അനുവാദകൻ പരപ്പനങ്ങാടി മുദരിസ് പി.കമ്മു മൗലവി.

അന്നു മുതൽ ഇന്നുവരെ സജീവ ചർച്ചാ വിഷയമായ എട്ടാം പ്രമേയത്തിൻെറ പൂർണ്ണ രൂപം താഴെ കൊടുക്കുന്നു.

## പ്രമേയം : 8

കേരളത്തിലെ മുസ്ലീംകളിൽ അനേകകൊല്ലമായിട്ട് നിരാക്ഷേപമായി നടന്നുവന്നതും, ഇപ്പോഴും നടത്തി വരുന്നതും ആയ താഴെവിവരിക്കുന്ന കാര്യങ്ങൾ അഹ്ലുസ്സുന്നത്തി വൽ ജമാഅത്തിൻെറ ഉലമാക്കളാൽ മതാനുസരണങ്ങളാണെന്നു സ്ഥിരപ്പെടുത്തപ്പെട്ടവയാണെന്നും; ഇവ മതവിരുദ്ധങ്ങളാണെന്നോ അഥവാ ശിർക്കാണെന്നോ പറയുന്നവർ സുന്നികൾ അല്ലെന്നും, അവർ ഇമാമത്തിന്നും ഖത്തീബ് സ്ഥാനത്തിനും ഖാസി സ്ഥാനത്തിന്നും കൊള്ളരുതാത്തവരാണെന്നും ഈയോഗം തീരുമാനിക്കുന്നു.

## സംഗതികൾ

(1) മരിച്ചുപോയ അമ്പിയ, ഔലിയാ, സ്വാലിഹീൻ ഇവരുടെ ദാത്ത് കൊണ്ടും, ജാഹ്, ഹഖ്; ബർക്കത്ത് ഇത്യാദി കൊണ്ടും തവസ്സുൽ (ഇടതേട്ടം) ചെയ്യലും അവരെ നേരിട്ട് വിളിക്കലും, അവരെ വിളിച്ചു സഹായത്തിന്ന് അപേക്ഷിക്കലും, അവരുടെ 'ആസാറു,കളെ കൊണ്ട് ബറക്കത്ത് മതിക്കലും.

(2) മരിച്ചുപോയ അമ്പിയാ, ഔലിയാ, ഇവർക്കും, മറ്റു മുസ്ലിമീങ്ങൾക്കും കൂലി കിട്ടുവാൻ വേണ്ടി ധർമ്മം ചെയ്യലും, കോഴി, ആട്, മുതലായവ ധർമ്മം ചെയ്വാൻ നേർച്ചചെയ്യലും, അവർക്കു വേണ്ടി ഖുർആൻ ഓതലും, ഓതിക്കലും മുസ്ലിം മയ്യിത്തുകളെ മറവു ചെയ്തതിനുശേഷം ഖബറിങ്കൽ വെച്ച് തൽഖീൻ ചൊല്ലിക്കൊടുക്കലും, മയ്യിത്തിന്നുവേണ്ടി ഖബറിങ്കൽ വെച്ചും മറ്റു സ്ഥലത്തുവെച്ചും ഖുർആൻ ഓതലും ഓതിക്കലും.

(3) ഖബർ സിയാറത്ത് ചെയ്യലും, ഖബറാളികൾക്ക് സലാം പറയലും, അവർക്കുവേണ്ടി ദുആ ഇരക്കലും, ഖബർ സിയാറത്തിന്നു യാത്ര പോവലും.

(4) ആയാത്ത്, ഹദീസ്, മറ്റു 'മുഅസ്സമായ അസ്മാഉ, ഇവ കൊണ്ട് മന്ത്രം ചെയ്യലും ഉറുക്ക് എഴുതി കെട്ടലും, പിഞ്ഞാണം എഴുതിക്കൊടുക്കുലം വെള്ളം, നൂല് മുതലായവ മന്ത്രിച്ചുകൊടുക്കലും, ബുർദ: ഓതി മന്ത്രിക്കലും.

(5) ഖാദിരിയ്യ; ശദുലിയ്യ, രിഫാഇയ്യ, മുതലായ ശരിയായ ത്വരീഖത്തുകളിലെ ശൈഖന്മാരുടെ കൈത്തുടർച്ചയും, ഒറ്റക്കും യോഗം ചേർന്നും നടപ്പുള്ള റാത്തീബും, ത്വരീഖത്തിലെ ദിക്റുകളും ചൊല്ലലും, ദലാഇലുൽ ഖൈറാത്ത്, ഹിസ്ബുന്നവാവി, അസ്മാഉന്നബി, അസ്മാഉൽ ബദരിയ്യീൻ, ഹിസ്ബുൽ ബഹർ മുതലായ വിർദുകളെ ചട്ടമാക്കലും, ദിക്റുകൾ കണക്കാക്കാൻ തസ്ബീഹ് മാല ഉപയോഗിക്കലും.

(6) മൻ ഖൂസ്സ് മുതലായ മൗലിദുകൾ, ബദരിയ്യത്ത് ബൈത്ത്, ബദർമാല, മുഹ്യിദ്ദീൻ മാല, റിഫാഇമാല മുതലായ നേർച്ചപ്പാട്ടുകൾ ചൊല്ലുകയും ചൊല്ലിക്കുകയും ചെയ്യുക.

അവതാരകൻ: ശിഹാബുദ്ദീൻ അഹമ്മദ്കോയ മൗലവി.

അനുവാദകൻ: പി. കമ്മു മൗലവി (പരപ്പനങ്ങാടി മുദരിസ്)

സർവ്വസമ്മതമായി പാസാക്കി.

[പ്രൊസീഡിംഗ്സ് : പേജ് : 30, 31, 32]

സമ്മേളനത്തിൽ പതിനഞ്ച് പ്രമേയങ്ങളാണ് അവതരിപ്പിക്കപ്പെട്ടത്. അവയിൽ ഏറ്റവും ശ്രദ്ധേയമായത് എട്ടാം പ്രമേയം തന്നെ. വിജ്ഞാനത്തിൻെറ വൈവിധ്യമാർന്ന ശാ

(സമസ്ത 70-ാം വാർഷിക സ്മരണിക 1996. പേജ്: 30)



സകല അന്ധവിശ്വാസങ്ങളേയും അനാചാരങ്ങളേയും ന്യായീകരിക്കുകയും ഇസ്ലാമിന്റെ പേരിൽ അവതരിപ്പിക്കുകയുമാണല്ലോ ഈ കുപ്രസിദ്ധ പ്രമേയത്തിലൂടെ ചെയ്തിരിക്കുന്നത്! അഥവാ, ഇസ്ലാം മതത്തെ മാറ്റി സമസ്ത മതത്തെ സ്ഥാപിക്കാനുള്ള തീവ്ര യജ്ഞം!!

ഇനി ഈ പ്രമേയത്തിന്റെ അടിസ്ഥാനത്തിൽ തയ്യാറാക്കിയ ഒരു ഖുറാഫീ അംഗത്വ ഫോറം കാണുക:

## തച്ചണ്ണ മുനീറുൽ ഇസ്ലാം സംഘം

### ജനറൽബോഡി മെമ്പർഷിപ്പിനുള്ള അപേക്ഷ

1 പേരും വീട്ടുപേരും ..................................................

..................................................

2 പിതാവിന്റെ പേര് ..................................................

3 ജനനതിയ്യതി [A D] .................................................. വയസ്സ് ..........

(1997 മാർച്ച് 31ന് ഇരുപത് വയസ്സ് തികഞ്ഞിരിക്കണം.)

**സത്യപ്രസ്താവന**

ഞാൻ തച്ചണ്ണ മുനീറുൽ ഇസ്ലാം സംഘത്തിന്റെ ഭരണഘടനയിലും മദ്ഹബ് ആധാരങ്ങളിലും പറഞ്ഞപോലെ വിശ്വസിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന ഒരു അഹ്ലുസ്സുന്നിയാണ്

ബദ്‌രീങ്ങൾ, മുഹ്‌യിദ്ദീൻ ശൈഖ് തുടങ്ങിയ മഹാന്മാരെ വിളിച്ച് സഹായം തേടൽ, മൗലിദ്, നേർച്ച മുതലായവ പുണ്യകർമ്മങ്ങളാണെന്ന് വിശ്വസിക്കുകയും പ്രവർത്തിക്കുകയും ജുമുഅ: ഖുത്ബ: അറബിഭാഷയിൽ മാത്രം നിർവ്വഹിക്കൽ നിർബന്ധമാണെന്ന് ഉറച്ച് വിശ്വസിക്കുകയും ചെയ്യുന്നു.

മേൽ വിവരിച്ച കാര്യങ്ങൾ സത്യമാണെന്നും ഇതിന് വിപരീതമായി എന്നിൽ നിന്നും വല്ലതും തെളിയിക്കപ്പെട്ടാൽ എന്റെ അംഗത്വം നഷ്ടപ്പെടുന്നതാവുന്നതാണെന്നും സാക്ഷ്യപ്പെടുത്തുന്നതോടൊപ്പം എനിക്ക് മേൽ സംഘത്തിന്റെ മെമ്പർഷിപ്പ് നൽകണമെന്ന് അപേക്ഷിക്കുകയും ചെയ്യുന്നു.

സ്ഥലം: .................. എന്ന്,

തിയ്യതി: .................. പേരും ഒപ്പും

OFFICE USE ONLY

SELECTED / REJECTED

REASON FOR REJECTION

MEMBERSHIP NUMBER

ബുദ്ധി മുസ്ല്യാക്കന്മാർക്ക് പണയം വെച്ചിട്ടില്ലാത്തവരേ ചിന്തിക്കുക! എങ്ങോട്ടാണ് ഇവർ ഈ സമൂഹത്തെ കൊണ്ടുപോകുന്നത്...?!

17

# മാറാരോഗങ്ങൾക്ക് മൗലീദ് ചികിത്സ..!!

രോഗം വന്നാൽ ആവശ്യമായ ചികിത്സകൾ നടത്തണമെന്നാണ് ഇസ്‌ലാം കൽപിക്കുന്നത്. അല്ലാതെ, രോഗം അല്ലാഹു നൽകിയതാണല്ലോ അതുകൊണ്ട് അവൻതന്നെ അത് സുഖപ്പെടുത്തികൊള്ളും എന്ന് പറഞ്ഞ് ചികിത്സയിൽ നിന്ന് മാറിനിൽക്കുന്നത് തെറ്റാണ്. ഇതുപോലെതന്നെ ചികിത്സകളൊന്നും ചെയ്യാതെ പ്രാർത്ഥനയിലൂടെ മാത്രം രോഗശാന്തി പ്രതീക്ഷിക്കുന്നതും, തീരെ പ്രാർത്ഥിക്കാതെ ഭൗതിക ചികിത്സ കൊണ്ടുമാത്രം പരിമിതപ്പെടുത്തുന്നതും ഇസ്‌ലാമികമായി ശരിയല്ല. ആവുന്നത്ര ചികിത്സകൾ നടത്തുകയും അതോടൊപ്പം പ്രാർത്ഥിച്ചു കൊണ്ടിരിക്കുകയും ചെയ്യുക. ഇതാണ് യഥാർത്ഥ ഇസ്‌ലാമിക രീതി, കാരണം രോഗങ്ങൾക്കുള്ള ഔഷധം അല്ലാഹു ഈ ഭൂമിയിൽ തന്നെ നിശ്ചയിച്ചിട്ടുണ്ടെന്നും അതുകൊണ്ട് അവ കണ്ടെത്തി ചികിത്സിക്കണമെന്നുമാണ് പ്രവാചകൻ (സ) പഠിപ്പിച്ചത്.

എന്നാൽ ഇവിടെ മുസ്‌ലിം പേരിലറിയപ്പെടുന്ന ഒരു വിഭാഗമുണ്ട്. ചികിത്സാരംഗത്ത് അവരുടെ മാത്രം പ്രത്യേകതകളെന്തെന്നു ചോദിച്ചാൽ, രോഗം വന്നാൽ ഭൗതികമായ ചികിത്സകളൊന്നും അവർ ചെയ്യാറില്ല. അതിനു പകരം ഇസ്‌ലാം വിരോധിച്ച പല മന്ത്രങ്ങളും തന്ത്രങ്ങളും ഏലസുകളും ഉറുക്കുകളുമായി ചികിത്സ എന്ന പേരിൽ എന്തൊക്കെയോ കാട്ടിക്കൂട്ടും. എന്നാൽ രോഗശാന്തിക്കുവേണ്ടി നേരെ ചൊവ്വേ അല്ലാഹുവിനോട് പ്രാർത്ഥിക്കുമോ? അതുമില്ല. പ്രാർത്ഥനകൾ പല ജാറങ്ങളിലേക്കും ശവകുടീരങ്ങളിലേക്കും തിരിച്ചുവിടുകയും ചെയ്യും. ഈ വിഭാഗത്തെ നമുക്ക് 'സമസ്ത'ക്കാർ എന്നു വിളിക്കാം. സമസ്ത ഖുറാഫത്തുകളുടേയും ഹോൾസെയിൽ ഏജൻസികളാണിവർ. ഇവരുടെ വിശ്വാസപ്രകാരം 'ഇജ്തിഹാദി'ന്റെ വാതിലുകൾ എന്നോ കൊട്ടിയടക്കപ്പെട്ടിട്ടുണ്ടെങ്കിലും ഖുറാഫാത്തുകൾക്കുവേണ്ട തെളിവുകൾ ഗവേഷണം നടത്തുന്ന കുറെ 'മുത്വലഖ് മുജ്തഹിദു'കൾ ഇവരിലുണ്ട്. അതിൽപെട്ട ഒരു 'ബഡാ' മുജ്തഹിദാണ് പൊൻമളക്കാരനായ ഒരു അബ്ദുൽ ഖാദിർ മുസ്‌ലിയാർ. 'മുഹ്‌യിദ്ദീൻ ശൈഖേ രക്ഷിക്കണേ, ബദ്‌രീങ്ങളെ കാക്കണേ... എന്നിങ്ങനെ അല്ലാഹുവല്ലാത്തവരെ വിളിച്ചു പ്രാർത്ഥിക്കാം' എന്ന് ഫത്‌വ നൽകാൻ കരളുറപ്പു കാണിച്ചയാളാണിദ്ദേഹം. ഈ മുഫ്ത്തിയുടേയും മറ്റുപല മൊല്ലാമാരുടേയും നേതൃത്വത്തിൽ മാറാരോഗമായ കാൻസറിനും ചികിത്സയുണ്ട്, മൗലീദ് ചികിത്സ! അതെ, മാറാരോഗങ്ങൾക്കുള്ള മൗലീദ് ചികിത്സ! കാലഹരണപ്പെട്ടുകൊണ്ടിരിക്കുന്ന പഴയ 'നൂലാമാല'കളുടെ കീറക്കിതാബുകൾ തെണ്ടിപ്പെറുക്കി അവ പാരായണം ചെയ്യലാണത്രെ ക്യാൻസറിനുള്ള മുസ്‌ല്യാക്കന്മാരുടെ ഒറ്റമൂലി! ഇതാ ഇവരുടെ ഒരു നോട്ടീസ് കാണുക:

## കാൻസറിന് ഒററമൂലി

നിങ്ങൾ കാൻസർ രോഗിയാണോ? കുടുംബത്തിൽ ആരെങ്കിലും കാൻസർ ബാധിതനാണോ പരിചയക്കാരിൽ എത്രപേർ കാൻസർ മൂലം മൃതിയടഞ്ഞു ഈ നീരാളിയുടെ പിടുത്തത്തിൽ കുടുങ്ങുന്നവരുടെ വിലാപം അയൽ വീടുകളിൽ മുഴങ്ങുന്നുണ്ടോ? പേടിപ്പെട്ട അതിന്റെ കരാളഹസ്തങ്ങൾ നിങ്ങളുടെ നേർക്കും നീളുന്നില്ലേ

മാറഞ്ചേരിക്കാരനാണോ നിങ്ങൾ, വസ്തുതകൾ പ്രതികൂലമാണിപ്പോഴും. ഈ പ്രദേശം കാൻസറിന്റെ പിടിയിലമരുന്ന ദൃശ്യം ദയനീയം, പ്രതിവിധി എവിടെ, വൈദ്യശാസ്ത്രം മുട്ടുമടക്കുന്നു.

എവിടെ നമുക്കഭയം, ചുറ്റും നോക്കൂ, രക്ഷയുടെ തുരുത്ത് കാണുന്നുണ്ടോ. പഴയ ഏടുകൾ പരതൂ. അതാ കാണുന്നു മഹത്തുക്കളുടെ ചരിതം

ലോകത്തെ ഒന്നടങ്കം വിറപ്പിച്ച പ്ലേഗ്, കോളറ, വസൂരി, ഇവ ലക്ഷങ്ങളെ കൊന്നൊടുക്കിയപ്പോഴും ജഡം മറവ്ചെയ്യാൻ പോലും ആളില്ലാതെ വിഷമിച്ചപ്പോഴും, രോഗബാധിതർക്ക് ഒരിറ്റുജലം നൽകാൻ പോലും ആളില്ലാതെ വന്നപ്പോഴും ലോകം അക്ഷരാർത്ഥത്തിൽ വിറങ്ങലിച്ചുനിന്നു.

അന്ന് മാരക വിപത്തുകളുടെ തേരോട്ടം പിടിച്ചുകെട്ടാൻ ആർക്കാണ് സാധിച്ചത്. സൂഫീ വര്യരുടെ നേതൃത്വത്തിലുള്ള ആത്മീയ പടയാണ് ലോകത്തിന് നവജീവൻ നൽകിയത്

വൈദ്യലോകം പിൻവാങ്ങിയ അടർക്കളത്തിൽ നമുക്കൊരുഗ്രൻ പോരാട്ടം നടത്താം. കാത്തിരിക്കാൻ നേരമില്ല. ശാരീരിക-മാനസിക-സാമ്പത്തിക പ്രതിസന്ധികളിൽ നിന്നെല്ലാം മോചനം ഈ പോരാട്ടത്തിലൂടെ നിങ്ങൾക്ക് കൈവരുന്നു. തീർച്ച.

മുൻഗാമികളുടെ ചര്യയാണത്. ഖുർആനും തിരുസുന്നത്തും പ്രോത്സാഹിപ്പിക്കുന്ന ആത്മീയ പോരാട്ടത്തിലെ ആയുധങ്ങൾ പ്രയോഗിക്കാൻ നിങ്ങൾക്ക് വശമുണ്ടോ. “അറിയുക അല്ലാഹുവിന്റെ സ്മരണയിലൂടെ മാത്രമേ ഹൃദയശാന്തി കൈവരികയുള്ളൂ”

സമാധാനം തേടുന്ന ലോകമേ കാൻസറിന്റെ പിടിയിൽനിന്ന് രക്ഷവേണോ ഇതാ ഒരു ഒററമൂലി

“മമ്പമൗലീദ് ഹദ്ദാദ് റാത്തീബ് പാരായണം.”

“ഉയരട്ടെ പുതിയൊരു ശബ്ദം നമ്മുടെ വീടുകളിൽ. തകരട്ടെ ശരീരഗ്രന്ഥികളിലെ മാരക വിപത്തിൻ വേരുകൾ”

ചികിത്സയുടെ തുടക്കം മാറഞ്ചേരി ടൗൺ മസ്ജിദിൽ നിന്നാവട്ടെ.

സ്നേഹിതരേ,

ഈ വരുന്ന 8-9-'96 ഞായറാഴ്ച രാത്രി 9 മണിക്ക് മാറഞ്ചേരി ടൗൺ മസ്ജിദിൽവെച്ച് ദിക്ർ ഹൽഖയും റാത്തീബും നടത്താൻ തീരുമാനിച്ചിരിക്കുന്നു. പ്രസ്തുത പരിപാടിയിൽ

**ബഹു: സയ്യിദ് ഹമീദ്കോയമ്മ തങ്ങൾ**
**പൊൻമള അബ്ദുൽഖാദിർ മുസ്ല്യാർ**
**E. K. ഹുസൈൻ മുസ്ല്യാർ**
**U. P. മുഹമ്മദ് മുസ്ല്യാർ മാത്തൂർ**
**അബ്ദുൽ ഖാദിർമുസ്ല്യാർ വെളിയങ്കോട്**
**K. K. മുഹമ്മദ് മുസ്ല്യാർ**

തുടങ്ങിയ പണ്ഡിതരും സാദാത്തുക്കളും പങ്കെടുക്കുന്നു. നിങ്ങളുടെ മഹനീയ സാന്നിധ്യം പ്രതീക്ഷിക്കുന്നു.

എന്ന്,
നേർച്ചക്കമ്മററി